# THE CHURCH WEEKLY

വാല്യം 15 | 1961 ഒക്ടോബർ 29 | ലക്കം 42

**THOUGHT FOR THE WEEK**

Integrity is better than charity. The gods approve of the depth and not of the tumult of the soul.

—SOCRATES.

## താളുകൾ മറിക്കുമ്പോൾ




## ചർച്ച് വീക്കിലി വരിസംഖ്യ

| | രൂ. | ന.പ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| 6 മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച് വീക്കിലി,
കോട്ടയം.


# മുഖം നോക്കാതെയുള്ള സത്യസന്ധത

പഞ്ചാബിൽ ഒരു പഞ്ചായത്തു ജഡ്ജിയെന്ന നിലയിൽ സേവനമനുഷ്ഠിക്കുന്ന ഒരു വനിതയുടെ സത്യസന്ധതയെപ്പററി ഈയിടെ പത്രത്തിൽ ഒരു റിപ്പോർട്ടു കണ്ടു. അവരുടെ ശ്വശുരൻ ഒരു ഹരിജൻ സ്ത്രീയെ ദേഹോപദ്രവമേല്പിച്ച കേസിൽ അവർ സാക്ഷിമൊഴി കൊടുക്കേണ്ടിവന്നു. അമ്മായിയപ്പൻ കുററം ചെയ്യുന്നതു കണ്ട സ്ത്രീ, സത്യമായിത്തന്നെ കോടതിയിൽ മൊഴി കൊടുത്തു. അങ്ങനെ സത്യം പറയുന്നതായാൽ മരുമകളെയും സ്വന്തം മകനെയും, പിതൃസ്വത്തിൻെറ അവകാശത്തിൽനിന്നു് വേർപെടുത്തുമെന്നു് അയാൾ ഭീഷണിപ്പെടുത്തിയിരുന്നു. മരുമകൾ കഠിനമായ സാമ്പത്തിക ദുരിതങ്ങളെ നേരിടാൻതന്നെ തീർച്ചയാക്കി. സത്യം ബോധിപ്പിക്കുന്നതിൽനിന്നു അവൾ വ്യതിചലിച്ചില്ല. അമ്മായിയപ്പൻ ശിക്ഷയ്ക്കു വിധിക്കപ്പെട്ടു. അയാൾ സ്വന്തം ഭീഷണി നിവത്തിക്കയും ചെയ്തു. സാമ്പത്തികമായി നിരാധാരരായിത്തീർന്ന ഈ വനിതയുടെയും ഭത്താവിൻെറയും സഹായാർത്ഥം പഞ്ചാബ് ഗവണ്മെൻറ് സമുചിതമായി പ്രവത്തിച്ചു. 5000 രൂപ പാരിതോഷികമായും, ജമ്മുകാഷ്മീരിൽ ഒരു ബസ്സ് സർവീസ്സ് നടത്താൻ പെർമിററും നൽകി ഇവരെ സഹായിച്ചതായി പഞ്ചാബ് മുഖ്യമന്ത്രി ഒരു പത്രപ്രസ്താവനയിൽ പറയുന്നു. 'ബസ്സ്'സർവീസിൽനിന്നു് പ്രതിമാസം 500 രൂപയോളം അവർക്കു ലഭിക്കുമെന്നാണ് മുഖ്യമന്ത്രി പ്രതീക്ഷിക്കുന്നതു്.

അയ്യായിരം രൂപയും, ബസ്സ്സർവ്വീസും പെർമിററും കിട്ടുമെന്നുണ്ടെങ്കിൽ ഇതുപോലെ സത്യം പറയുന്നതിനു് പലരും സന്നദ്ധരായേക്കാം. എന്നാൽ അങ്ങനെയൊരുവാഗ്ദാനമൊന്നുമല്ല മൊഴി കൊടുക്കുന്നയവസരത്തിൽ ആ വനിതയ്ക്കുണ്ടായിരുന്നതു്. സകല സ്വത്തവകാശങ്ങളും നശിക്കുമെന്ന ഒരു സാദ്ധ്യത അവരുടെ മുമ്പിൽ തുറിച്ചുനോക്കിക്കൊണ്ടിരുന്നു. ആ സാദ്ധ്യത മനസ്സിലാക്കിക്കൊണ്ടുതന്നെ വീരോചിതമായ സത്യസന്ധതയ്ക്കു അവൾ സന്നദ്ധമായി.

യാതൊരു നഷ്ടവുമില്ലാത്ത കാര്യങ്ങൾക്കുതന്നെ എത്രമാത്രം അസത്യങ്ങളാണ് ക്രിസ്ത്യാനികൾ എന്നു പറയുന്നവർ ദിവസവും തട്ടിവിടുന്നതു്. സഭാസംബന്ധമായ നമ്മുടെ വാശിവൈരാഗ്യങ്ങളുടെ ദയനീയമായ ഒരു ഫലം സത്യത്തോടുള്ള അനാദരവാണ്. ഈയിടെ ഫാദർ ടി. ജെ. ജോഷ്വ ഒരു ധ്യാനയോഗത്തിൽ ഒരനുഭവം വിവരിക്കയുണ്ടായി. സുറിയാനി സമുദായത്തിൽ പ്രതിദിനം നേരിടുന്ന ഒരനുഭവമായതുകൊണ്ടു് ഉദാഹരണത്തിനു് ആ സംഭവം ഇവിടെ ഉദ്ധരിക്കുന്നു.

അമേരിക്കയിൽനിന്നു തിരിച്ചെത്തിയശേഷം ഏതാനും ദിവങ്ങൾക്കുള്ളിൽ ബ: അച്ചൻ, അദ്ദേഹം മുമ്പു് കുർബാന ചൊല്ലിയിരുന്ന ഒരു പള്ളിയിലേക്കു് ഞായറാഴ്ച രാവിലെ പോകുകയായിരുന്നു. ബസ്സിൽ അല്പദൂരം സഞ്ചരിക്കേണ്ടിയിരുന്ന ആ യാത്രയിൽ അച്ചൻ വണ്ടിയിൽ ഒരു സീററിൽ ഇരുന്നു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ ഒരു സുവിശേഷകനായി അച്ചൻ അറിഞ്ഞിരുന്ന ഒരാൾ വണ്ടിയിൽ കയറി. അദ്ദേഹത്തിനു അച്ചനെ പരിചയമില്ല. ബസ്സ് യാത്ര ആരംഭിക്കാൻ ഏതാനുംമിനിററുകൾ ഉണ്ടായിരുന്നതുകൊണ്ടു് സുവിശേഷകൻ വണ്ടിയി

ല്പുണ്ടായിരുന്നവർക്കു് ഒരു ലഘുലേഖ വിതരണം ചെയ്തു. അന്ത്യോഖ്യൻ മൂവ്മെൻറിൻെറ ഒരു ലഘുലേഖയായിരുന്നു അതു്. സമാധാനമെന്നുപറയുന്നതു് ഒരു കള്ളമാണെന്നും പ. പാത്രിയർക്കീസ് ബാവാതിരുമേനി ഇവിടത്തെ കാതോലിക്കാബാവായെ അംഗീകരിച്ചിട്ടില്ലെന്നും, സ്വീകരിക്കുവാൻ "പ്രസാദിച്ചിരിക്കുന്നു" എന്നറിയിക്കുന്ന ഒരു കല്പന മാത്രമാണു് വന്നിരിക്കുന്നതെന്നും മററും സുവിശേഷകൻ വണ്ടിയിലിരുന്നു പ്രസംഗിക്കുകയായിരുന്നു. അല്പനേരം കഴിഞ്ഞു ഡ്രൈവർ വന്നു വണ്ടിസ്റ്റാർട്ടു്ചെയ്തപ്പോഴും സുവിശേഷകൻ ആ വാദങ്ങൾ തുടർന്നുകൊണ്ടിരുന്നു. കുറെ ആയപ്പോൾ "സഭയിൽ സമാധാനമായിട്ടും നിങ്ങൾ എന്തിനാ ഇങ്ങനെ വഴക്കുപിടിക്കുന്നതു്" എന്നിങ്ങനെ ഡ്രൈവർ ചോദിച്ചു. "എങ്ങനെ പട്ടത്വമില്ലാത്തവരെ പട്ടമുള്ളവരായി അംഗീകരിക്കും" എന്നായി സുവിശേഷകൻെറ സിദ്ധാന്ത പരവും ധാർമ്മികവുമായ ഒരു വൈഷമ്യപ്രകടനം. ബ: ജോഷ്വ അച്ചൻ ശാന്തമായി സുവിശേഷകനോടുപറഞ്ഞു: "നിങ്ങൾക്കു വിശ്വസിക്കാമെങ്കിൽ എൻെറ നേരിട്ടുള്ള അനുഭവം പറയാം. പ; പാത്രിയർക്കീസ്ബാവാതിരുമേനിയുടെ കൂടെ അമേരിക്കയിൽ ഏഴുദിവസം ഞാൻ താമസിച്ചു. ഞാൻ തിരിച്ചു ഇൻഡ്യയിലേക്കു പോന്നവഴി ബയിറൂട്ടിലിറങ്ങി മൂന്നുദിവസം പ. തിരുമേനിയുടെ കൂടെ താമസിച്ചു. തിരുമേനിയുടെ കൂടെഞാൻ കുർബാനയിൽ സംബന്ധിച്ചു. അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിൽ ഞാൻകുർബാനചൊല്ലി; പ. കാതോലിക്കാബാവാതിരുമേനിയുടെ ഭാഗത്തു നിന്നിരുന്ന എൻെറ പട്ടത്തിനു്യാതൊരു ന്യൂനതയും തിരുമേനി സങ്കല്പിക്കുന്നുണ്ടെന്നുള്ള ഒരു ചെറുമാററവും എനിക്കുണ്ടായില്ല. പ. തിരുമേനി ഇങ്ങോട്ടയച്ച കല്പനയെപ്പററിയും ഞാൻ നേരിട്ടു സംസാരിച്ചിട്ടുണ്ടു്. അതിൻെറ ഫലമായുണ്ടായ സഭാ സമാധാനത്തിൽ പ. തിരുമേനി അതീവ സന്തുഷ്ടനാണു്. സ്വീകരിക്കുവാൻ പ്രസാദിക്കുകയും സ്വീകരിക്കുകയും ചെയ്തതായിട്ടാണു് പ. പാത്രയർക്കീസ്ബാവാ തിരുമേനിയിൽ നിന്നു ഞാൻ നേരിട്ടു മനസ്സിലാക്കിയതു്."

ഇത്രയും കേട്ടുകഴിഞ്ഞപ്പോൾ നമ്മുടെ സുവിശേഷകൻെറ മറുപടി ഇങ്ങനെയായിരുന്നുവെന്നു അച്ചൻ പറഞ്ഞു. "അച്ചാ! ഇപ്പോൾ ഞങ്ങൾക്കിങ്ങനെ പറഞ്ഞെങ്കിലേ ഒക്കൂ." കാര്യങ്ങൾ വിശ്വസനീയമായ വിധത്തിൽ അറിഞ്ഞാൽതന്നെയും, സത്യത്തെ ആദരിക്കുന്ന ഒരു മനോഭാവംനമുക്കുണ്ടായിരുന്നെങ്കിൽ എത്ര എത്ര ദുർഘടഘട്ടങ്ങൾ തരണം ചെയ്തു സഭാ സമാധാനം നാം പാലിക്കുമായിരുന്നു. അന്ത്യോഖ്യൻ മൂവ്മെൻറിൽ നിന്നുള്ള ഒരനുഭവം പറഞ്ഞതുകൊണ്ടു് കാതോലിക്കാപക്ഷത്തു് നിന്നവരെല്ലാം ഇങ്ങനെ സത്യത്തെ അനാദരിക്കുന്നവരല്ലെന്നു പറയുകയല്ല. അവിടെയും പല അസത്യങ്ങൾ ഇങ്ങനെആവശ്യവും സന്ദർഭവുമനുസരിച്ചു് പറഞ്ഞിട്ടുണ്ടെങ്കിൽ അവയെ നീതീകരിക്കുന്നില്ല. ഇങ്ങനെ ഒരാൾ പറഞ്ഞുപോയതുകൊണ്ടു് അന്ത്യോഖ്യൻ മൂവ്മെൻറിനെ നീതീകരിക്കത്തക്ക കാരണങ്ങളൊ സാഹചര്യങ്ങളൊ ഒന്നുമില്ലെന്നു പറയുകയുമല്ല. സത്യദീക്ഷയും, ധാർമ്മിക ചിന്തയുമുള്ളവർ തന്നെ ആ മൂവ്മെൻറിനോടു് അനുഭാവം പ്രകടിപ്പിക്കുന്നുണ്ടായിരിക്കാം. എന്നാൽ മുഖം നോക്കാതെ സത്യത്തെയും അങ്ങനെ ഈശ്വരനേയും ആദരിക്കാനുള്ള സന്നദ്ധതയും വിനയവും ക്രൈസ്തവസഭയിൽ വളർന്നു വരേണ്ടതു് സഭയെന്നുള്ള നിലയിൽത്തന്നെയല്ല ആവശ്യമായിട്ടുള്ളതു്, മഹാത്മജിയെപ്പോലെ സത്യത്തിൽ കൂടെ ഈശ്വരനെ കണ്ടവരുടെ രാജ്യത്താണു് "സത്യം നിങ്ങളെ സ്വതന്ത്രരാക്കും" എന്നരുളിച്ചെയ്ത കർത്താവിൻെറ സുവിശേഷം പ്രസംഗിക്കേണ്ടതു്. ഗവർമ്മെൻറിലും സംഘടനകളിലും സ്കൂളുകളിലും, കുടുംബങ്ങളിലും വ്യക്തിപരമായബന്ധങ്ങളിലും സത്യം വ്യാപരിക്കണമെങ്കിൽ പഞ്ചാബിലെ പഞ്ചായത്തു ജഡ്ജിയായ വനിതയുടെ മാതൃക, ക്രിസ്ത്യാനികൾ അനുകരിക്കേണ്ടിയിരിക്കുന്നു.

—0—

പത്രാധിപർക്കുള്ള കത്തു്

# യവുത്തിക്കോസും ഏകസ്വഭാവവാദവും

സർ,

കഴിഞ്ഞ ചർച്ചു്വീക്കിലി വാരികയിൽ സഭകളുടെ അഖിലലോക കൌൺസിൽ എന്ന തലക്കെട്ടോടുകൂടി യൂഹാനോൻ മാർത്തോമ്മാമെത്രാപ്പോലീത്താ തിരുമേനിയുടേതായ ഒരു ലേഖനം വായിക്കുകയുണ്ടായി. അതിൽ അന്ത്യോഖ്യായിലെ സുറിയാനിസഭ യവുത്തിക്കൊസിൻെറ ഉപദേശം സ്വീകരിച്ചതായി കാണുന്നു. യവുത്തിക്കോസിൻെറ ഏകസ്വഭാവ ഉപദേശവും വി; യാക്കോബു് ബുർദ്ദാന പ്രചരിപ്പിച്ച ഉപദേശവും തമ്മിൽ സാരമായ വ്യത്യാസമുണ്ടെന്നാണു് തോന്നുന്നതു്. യവുത്തിക്കോസിനെ വേദവിപരീതിയായിട്ടാണു്സഭഅംഗീകരിച്ചിരിക്കുന്നതെന്നു് വട്ടശ്ശേരിൽ തിരുമേനി എഴുതിയ "മതോപദേശ സാരത്തിൽ പറയുന്നു. യവുത്തിഖ എന്ന സന്യാസി നമ്മുടെ കർത്താവിൻെറ മനുഷ്യത്വം തൻെറ ദൈവത്വത്തിൽ ലയിച്ചുപോയെന്നും ഈ യോജിപ്പിൻെറ ഫലമായി കർത്താവിനു് ഏക സ്വഭാവം മാത്രമെയുള്ളുവെന്നും പഠിപ്പിക്കുവാൻ തുടങ്ങി, എ. ഡി. 451—ൽ കൂടിയ കൽക്കദൂനിയസുന്നഹദോസ്സിൽ യവുത്തിഖായെ ശപിക്കുകയും തൻെറ ഉപദേശം പാഷണ്ഡോപദേശമായി നിശ്ചയിക്കുകയും കർത്താവിനു അവിഭാജ്യമായ വിധത്തിൽ വെവ്വേറായി രണ്ടു സ്വഭാവങ്ങൾ ഉണ്ടെന്നു തീരുമാനിക്കുകയും ചെയ്തു. എന്നാൽ അലക്സാന്ത്രിയായിലെയും അന്ത്യോഖ്യയിലെയും പാത്രിയർക്കീസന്മാർ ഒരു മദ്ധ്യനിലസ്വീകരിച്ചു. കർത്താവിൻെറ രണ്ടു സ്വഭാവങ്ങളും ഒന്നിൽ ഒന്നു് ലയിക്കാതെയും ഒന്നിൻെറയും പൂർണ്ണതയ്ക്കു ഹാനി വരാതെയും ഐക്യപ്പെട്ടു് താൻ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനും ആണെന്നു് പഠിപ്പിച്ചു. ഈ "ഐക്യസ്വഭാവ" ഉപദേശത്തെയാണു് വി; യാക്കോബു് ബുർദ്ദാന സ്വീകരിച്ചിട്ടുള്ളതും പ്രചരിപ്പിച്ചിട്ടുള്ളതുമെന്നാണു് എനിക്കു തോന്നുന്നതു്. യവുത്തിഖായെ വേദ വിപരീതിയായിട്ടാണു് സഭ അംഗീകരിച്ചിട്ടുള്ളതു്. വിശാലമന:സ്ഥിതി വന്നു്, ഏതു് ഉപദേശവും അടങ്ങിയ ലേഖനങ്ങൾ വീക്കിലിയിൽ കാണുന്നതിൽ ദു:ഖിക്കുന്നു.

കെ. ജെ. എബ്രഹാം

ഒക്ടോബർ 23, മല്ലപ്പള്ളി

# സഭകളുടെ അഖിലലോകകൗൺസിൽ

## ഉത്ഭവചരിത്രവും പ്രവർത്തനങ്ങളും ലക്ഷ്യവും

യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ

iii

### വലിയ നൂററാണ്ടായ പത്തൊമ്പതാം ശതകം

പതിനെട്ടാം നൂററാണ്ടിൻെറ അവസാന വർഷങ്ങളിലും പത്തൊൻപതാം നൂററാണ്ടിൻെറ ആരംഭത്തിലും സഭ അതിൻെറ മിഷനറി ദർശനത്തിലേക്കു ഉണരുകയും, ക്രിസ്തേതരരാജ്യങ്ങളിലേക്ക് സുവിശേഷഘോഷണത്തിന്നായി ആളുകളെ അയക്കുന്നതിന് മിഷനറി സംഘങ്ങൾ സ്ഥാപിക്കയും ചെയ്കതിനാൽ പത്തൊമ്പതാംനൂററാണ്ട് "വലിയ നൂററാണ്ട്" എന്ന് വിളിക്കപ്പെടാറുണ്ട്. പത്തൊമ്പതാം നൂററാണ്ടിനുമുമ്പ് ഇന്ത്യയിലും മററും മിഷനറിപ്രവർത്തനം നടന്നിരുന്നില്ലെന്നു പറയുന്നതു് ശരിയായിരിക്കയില്ല. വിശുദ്ധ തോമ്മാശ്ളീഹാ കേരളത്തിലെ സഭ സ്ഥാപിച്ചു എന്ന് സുറിയാനിസഭവിശ്വസിക്കുന്നു. അഞ്ചും ആറും നൂററാണ്ടുകളിൽബാബിലോന്യയിലെ നെസ്തോറിയൻ സഭ മിഷനറി പ്രവർത്തനത്തിൽ ഊർജ്ജസ്വലതയുള്ള ഒരുസഭയായിരുന്നു എന്നും ഇന്ത്യ, സിലോൺ, ചൈന മുതലായ സ്ഥലങ്ങളിൽ മിഷനറിമാരെ അയച്ചു് സഭകൾ സ്ഥാപിച്ചു എന്നും സഭാചരിത്രം പറയുന്നു. മദ്ധ്യനൂററാണ്ടുകളിൽ റോമാസഭയിലെ ചില പട്ടക്കാർ കേരളം സന്ദർശിക്കയും മതപരിവർത്തനത്തിന് ശ്രമിക്കയും ചെയ്തിട്ടുണ്ട്. ഫ്രാൻസിസ്കൻ സമൂഹത്തിൽ പെട്ട ജോൺ ഓഫ് മോണ്ടി കോർബിനാ (John of Monte Corbino) ചൈനായിലേക്ക് മിഷനറിയായി പോകും വഴി പതിമ്മൂന്ന് മാസത്തോളം കേരളത്തിൽ താമസിച്ചു പ്രവർത്തിച്ചിട്ടുണ്ട്. ഡൊമിനിക്കൻ സമൂഹത്തിൽ പെട്ട ഫ്രയർ ജോർദാനസ് (Friar Jordanus) കുറെ നാളുകൾ കേരളത്തിൽ താമസിച്ചതിന്നു് ശേഷം 1330—ൽ പാപ്പായുടെ ഒരു കത്തോടുകൂടെ ബിഷപ്പായി കൊല്ലത്തു് വന്നതായി രേഖയുണ്ട്. ഇവിടെയുള്ളവരെല്ലാം ശീശ്മ ഉപേക്ഷിച്ച് റോമാസഭയിലേക്ക് ചേരുവാനുള്ള പ്രബോധനവും ആ കത്തിൽ ഉണ്ടായിരുന്നു. ജോൺ ഡി. മരിഗ്നോളി എന്ന ഫ്ളോറൻസുകാരനും മിഷനറിയായി കൊല്ലത്തു് താമസിച്ച് പ്രവർത്തിച്ചിട്ടുണ്ട്. തെക്കെ ഇന്ത്യയിൽ പോർച്ചുഗീസുകാരുടെ ശക്തി സ്ഥാപിതമായതോടുകൂടെ റോമാ സഭയുടെ സംഘടിത പ്രവർത്തനവും ഇവിടെ ആരംഭിച്ചു. പതിനാറാം നൂററാണ്ടിൻെറ മദ്ധ്യത്തിൽ (1542) ശൌരിയാരു പുണ്യവാൻ ഗോവാ തലസ്ഥാനമാക്കിക്കൊണ്ട് കടൽ തീരത്തു് സഞ്ചരിച്ച് അനേകായിരം മീൻപിടുത്തക്കാരെ സ്നാനപ്പെടുത്തി സഭയിലേക്ക് ചേർക്കയും അങ്ങനെ ഒരു ലത്തീൻ സഭ തെക്കെ ഇന്ത്യയിൽ സ്ഥാപിതമാകുകയും ചെയ്തു. മലങ്കരയിൽ ഉണ്ടായിരുന്ന സെന്തോമ്മസ്സ് ക്രിസ്ത്യാനികളെ റോമാസഭയിൽ കുറെ നാളത്തേക്കു ലയിപ്പിച്ച അലക്സ്യോ ഡി മനസസിനെയും ഈ ഘട്ടത്തിൽ ഓർക്കേണ്ടതുണ്ട്.

### പ്രോട്ടസ്റ്റൻറു് മിഷനറി പ്രവർത്തനം

പ്രോട്ടസ്റ്റൻറു് സഭകളുടെ ഇന്ത്യയിലെ പ്രവർത്തനം ആരംഭിക്കുന്നതു് പതിനെട്ടാം നൂററാണ്ടിൻെറ ആരംഭത്തിൽ ട്രാൻക്വിബാറിലെ ഡാനിഷ് മിഷൻെറ വേലയോടുകൂടെയാണ്. ട്രാൻക്വിബാർ മിഷൻെറ ജനയിതാവു് ഡന്മാർക്കിലെ രാജാവായ ഫ്റഡറിക്കു നാലാമൻ ആയിരുന്നു ഇന്ത്യയിലേക്കു മിഷനറിമാരെ അയക്കുന്നതിന് തൻെറ രാജ്യത്തുനിന്ന് ആളുകളെ കിട്ടാഞ്ഞതിനാൽ ജർമ്മനിയിലെ ലൂതറൻ സഭയാണ് ആദ്യപ്രവർത്തകരെ ദാനം ചെയ്തതു്. ലൂതറൻ സഭയിൽ "പയററിസ്റ്റ് പ്രസ്ഥാനം" (Pietist) എന്നു അറിയപ്പെട്ട ഒരു പ്രസ്ഥാനം ഉണ്ടായിരുന്നു. സഭ പൊതുവേ തങ്ങളുടെ ഉപദേശസത്യങ്ങളിൽ മാത്രം ശ്രദ്ധ പതിച്ചുകൊണ്ടിരുന്ന കാലത്തു് ആളത്വജീവിതവിശുദ്ധിക്ക് ശക്തീകരണം കൊടുത്ത ഒരു സംഘം ആയിരുന്നു അതു്. സീഗൻബാഗ്, പ്ളൂച്ചാവു് എന്നീ രണ്ടുപേർ ഇന്ത്യയിലെ ആദ്യപ്രോട്ടസ്റ്റൻറു് മിഷനറിമാരായി 1706–ൽ ട്രാൻക്വിബാറിൽ ഇറങ്ങി. പ്രയാസപ്പെട്ട് തമിഴ് ഭാഷ അഭ്യസിച്ച് അവർ സുവിശേഷ പ്രവർത്തനം വിശ്വസ്തതയോടെ നിറവേററി. ഡാനിഷ് പട്ടാളയുദ്യോഗസ്ഥന്മാർതന്നെ ഇവരുടെ വേലയെ പല പ്രകാരത്തിൽ പ്രതിബന്ധപ്പെടുത്തി. ഇവർ പള്ളിക്കൂടങ്ങൾ സ്ഥാപിക്കുകയും, പുതിയ നിയമം തമിഴിലേക്കു് പരിഭാഷപ്പെടുത്തുകയും ചെയ്തു. ട്രാൻക്വിബാറിൽ നിന്നു് തഞ്ചാവൂർ, കുംഭകോണം മുതലായ സ്ഥലങ്ങളിലേക്കും വേലവികസിച്ചു. ഇവരെ തുടർന്നു് വന്ന പ്രധാനപ്പെട്ട മിഷനറിമാർ ഷുൽട്സ് ഷ്വാട്ട്സ് എന്നിവർ ആയിരുന്നു. ഷ്വാട്സു 1750 മുതൽ 1798 വരെ പ്രവർത്തിച്ചു. ഷ്വാട്സ് തിരുനൽവേലി ഡിസ്ത്രിക്ടിലെ പാളയംകോട്ടയിലേക്കും ശ്രദ്ധ തിരിച്ച് അവിടെയും സഭ സ്ഥാപിച്ചു. പല കാരണങ്ങളാൽ ഡാനിഷ് മിഷൻെറ പ്രവർത്തനം തുടർന്നുപോകുവാൻ സാധിക്കാതെ (ട്രാൻക്വിബാറിൽ ഒഴികെ) ബ്രിട്ടീഷ് മിഷനറി സംഘങ്ങളുടെ പ്രവർത്തനത്തിൽ ലയിക്കയാണ് ചെയ്തതു്. അങ്ങനെ ഡാനിഷ് മിഷൻെറ തുടർച്ചയല്ല ഇന്ത്യയിലെ ആകമാനമായ പ്രോട്ടസ്റ്റൻറു് മിഷൻ പ്രവർത്തനം.

"ഇന്ത്യയിലെ പ്രോട്ടസ്റ്റൻറു് മിഷൻെറ പിതാവു്" എന്ന പേരു് വില്യംക്യേറിക്കാണ് നാം കൊടുക്കാറുള്ളതു്. ഇംഗ്ലണ്ടിലെ ബാപ്ററിസ്റ്റ് സഭയുടെ ഒരംഗവും ഒരു ഗ്രാമസ്കൂളിലെ അദ്ധ്യാപകനും, ചെരുപ്പുകുത്തിയുമായി ഉപജീവനം കഴിച്ചുവന്ന ഒരാളായിരുന്നു വില്യംക്യേറി. ക്രിസ്തേതരരുടെ ഇടയിൽ സുവിശേഷവേല ചെയ്യുന്നതിന് സഭയ്ക്കുള്ള കടപ്പാടിനെപ്പററി ഒരു ദർശനം വില്യംകേറിക്ക് ഉണ്ടായി. ആദ്യഘട്ടങ്ങളിൽ സഭാനേതാക്കന്മാരിൽ നിന്നു് യാതൊരു സഹതാപവും സഹകരണവും ക്യേറിക്ക് കിട്ടിയില്ല. എങ്കിലും തൻെറ നിരന്തരമായ പ്രാർത്ഥനയും ദൃഢനിശ്ചയത്തോടെയുള്ള പ്രവർത്തനവും, 1792–ൽ ബാപ്റ്റിസ്റ്റ് മിഷനറിസംഘത്തിൻെറ സ്ഥാപനത്തിൽ ഫലം കായിച്ചു. 1793–ൽ വില്യംക്യേറിയും കുടുംബവും ഒരു

ഡാനീഷ് കപ്പലിൽ കൽക്കട്ടായിൽ വന്നിറങ്ങി. ഇന്ത്യയിലെ ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി യാതൊരു സ്വാഗതവും അദ്ദേഹത്തിനു കൊടുത്തില്ല. പിന്നീടു വന്ന ബാപ്റ്റിസ്റ്റ് മിഷൻ പ്രവർത്തകർക്കു കമ്പനിയുടെ സ്ഥലങ്ങളിൽ പ്രവേശനം നിഷേധിക്കുകയാൽ ഡാനീഷ് ഗവണ്മെൻറിന്റെ അധീനതയിലുള്ള സെറാമ്പൂരിൽ ഇറങ്ങി സുവിശേഷയത്നം തുടങ്ങി. 1800–ൽ വില്ല്യം ക്യേറിയും സെറാമ്പൂരിലേക്ക് താമസം മാററി. ക്യേറി, മാർഷ്മാൻ, വാർഡ് എന്നിവർ സെറാമ്പൂർ കോളജ് സ്ഥാപിച്ചു. വിദ്യാഭ്യാസം, വേദപുസ്തകപരിഭാഷ, സാഹിത്യപ്രസിദ്ധീകരണങ്ങൾ, ഗ്രാമപ്രദേശങ്ങളിലെ സുവിശേഷപ്രസംഗം, ഇവയെല്ലാം അവരുടെ പ്രവർത്തനപദ്ധതികളിൽ ഉൾപ്പെട്ടിരുന്നു. ബാപ്റ്റിസ്റ്റ് മിഷന്റെ ആവിർഭാവത്തെ തുടർന്ന് ഇംഗ്ലണ്ടിലും, യൂറോപ്പിലും, അമേരിക്കയിലും ഉള്ള പ്രോട്ടസ്റ്റൻറ് സഭാവിഭാഗങ്ങൾ മിഷനറി സംഘങ്ങൾ സ്ഥാപിക്കയും, ആഫ്രിക്കാ, ചൈനാ, ഇന്ത്യ ഈ രാജ്യങ്ങളിലേക്കു മിഷനറിമാരെ അയക്കയും ചെയ്തു. അങ്ങനെ വിഭജിക്കപ്പെട്ട സഭ ക്രിസ്തുവിനെ സാക്ഷീകരിക്കുന്നതിനായി ക്രിസ്തേതര രാജ്യങ്ങളിലേക്കു പോയി. അതിന്റെ ഫലമായി യൂറോപ്പിലും. അമ്മേരിക്കയിലും ഉള്ള വിഭിന്ന സഭകൾ ക്രിസ്തേതര രാജ്യങ്ങളിലും സ്ഥാപിതമായി.

മിഷനറി സമൂഹങ്ങളും മിഷനറിമാരും തങ്ങൾ ജനിച്ചുവളർന്ന സഭാവിഭാഗങ്ങൾക്കനുസരണമായ പ്രത്യേക ആചരണങ്ങളും ഉപദേശശക്തീകരണങ്ങളും തങ്ങളുടെ വേലയുടെ ഫലമായി സ്നാനമേററു് സഭയിലേക്കു പ്രവേശിച്ചവർക്ക് കൊടുത്തതിൽ അവരെ കുററപ്പെടുത്തുവാനില്ല. ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ദോഷമായിരുന്നു അതു്. എന്നാൽ ഇതു് മിഷനറി പ്രവർത്തനത്തിന്റെ വളർച്ചയ്ക്കും, സ്ഥിരതയ്ക്കും സഹായകരമായിരുന്നോ? ചിന്തിക്കുന്നക്രിസ്തേതരലോകം ഇതിനെ എങ്ങനെ വീക്ഷിച്ചു? ഇതാണ് കാര്യമായ ചോദ്യം. ഒരേ ക്രിസ്തുവിനെയും ക്രിസ്തുവിലുള്ള രക്ഷയേയും വിവിധസഭകൾ, പലപ്പോഴും മത്സരത്തിൽ സ്ഥിതിചെയ്തുകൊണ്ട്, പ്രസംഗിക്കുന്നതിന്റെ അസാംഗത്യം, മിഷനറിമാരും ക്രിസ്തേതരലോകവും മനസ്സിലാക്കി. വിഭജിക്കപ്പെട്ട ക്രിസ്തുസഭയുടെ സാക്ഷിത്വത്തിലുള്ള തോൽവി ബോദ്ധ്യപ്പെട്ടതു് സഭ മിഷനറി പ്രവർത്തനത്തിന്നു പുറപ്പെട്ടപ്പോൾ ആണ്. മിഷനറിസംഘടനകൾ തമ്മിൽ പരസ്പരധാരണയും സഹകരണവും ആവശ്യമാണെന്നു മിഷനറിമാർക്കു ബോദ്ധ്യപ്പെട്ടു. ആദ്യ മിഷനറിവീരനായ വില്ല്യം ക്യേറിതന്നെ തന്റെ ദീർഘദൃഷ്ടിയിൽ ഈ ആവശ്യം വെളിപ്പെടുത്തിയിട്ടുണ്ട്. മിഷനറിസംഘങ്ങൾ ഏകോപിച്ചുള്ള ഒരു വലിയകോൺഫറൻസ് കേപ്പ് ഓഫ് ഗുഡ്ഹോപ്പിൽ വച്ച് കൂടേണ്ടതിന്റെ ആവശ്യം 1810–ൽതന്നെ ക്യേറിരേഖപ്പെടുത്തിയിട്ടുണ്ട്. ഈ ആശയം 1910–ൽ എഡിൻബറോയിൽവച്ച് കൂടിയ വലിയ കൺഫറൻസിൽ യഥാർത്ഥമായിത്തീർന്നു. ജോൺ ആർ. മോട്ടിന്റെ അദ്ധ്യക്ഷതയിൽ കൂടിയ കോൺഫറൻസിൽ ഒരു "തുടച്ച" കമ്മററി രൂപവൽകരിച്ചു. അതിന്റെ പ്രവർത്തനഫലമായി അന്തർദേശീയ മിഷനറിസംഘം (International Missionary Council) രൂപം എടുത്തു. വിവിധ ക്രിസ്തീയ മിഷനറി സംഘങ്ങളെ സഹകരണത്തിലേക്കു കൊണ്ടുവരുന്ന ഒരു സംഘടനയാണ് പ്രസ്തുത സംഘം. ക്രിസ്തീയ സഭയിലെ എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ, സഭൈക്യപ്രസ്ഥാനത്തിന്റെ, ഒരു പടിയാണതു്.

## സഭൈക്യപ്രസ്ഥാനം

അന്തർദേശീയ മിഷനറികൌൺസിലിന്റെ ആവിർഭാവത്തിനു മുൻപുതന്നെ ചില മിഷനറിസംഘങ്ങൾ പരസ്പരധാരണയിൽ എത്തി പ്രവർത്തിച്ചിട്ടുണ്ട്. അതിന് തിരുവിതാംകൂറിൽതന്നെ നമുക്ക് ഒരു ദൃഷ്ടാന്തമുണ്ടല്ലോ. 1809–ൽ പാളയംകോട്ടയിലും പിന്നെ തെക്കൻതിരുവിതാംകൂറിലും റിങ്കിൽടോബിന്റെ നേതൃത്വത്തിൽ ആരംഭിച്ച ലണ്ടൻ മിഷനറി സംഘവും (L. M. S.) 1816–ൽ നോർട്ടൻ, ബേക്കർ, ബേലി, ഫെൻ മുതലായവരുടെ നേതൃത്വത്തിൽ മദ്ധ്യതിരുവിതാംകൂറിൽ പ്രവർത്തനം ആരംഭിച്ച ചർച്ച് മിഷനറിസൊസൈററിയും (C. M. S.) തമ്മിലുണ്ടായ ധാരണയുടെ ഫലമായിട്ടാണ് എൽ. എം. എസ്സുകാർ [illegible] തെക്കും, സി. എം. എസ്സുകാർ മദ്ധ്യതിരുവിതാംകൂറിലും പ്രവർത്തനം കേന്ദ്രീകരിച്ചതു്. അങ്ങനെ മത്സരപ്രവർത്തനത്തിന്റെ സ്വഭാവം ഇല്ലാതെയായി എന്നതു് വലിയ ഒരു നേട്ടം ആയിരുന്നു.

സഭൈക്യ പ്രസ്ഥാനത്തെപ്പററി എഴുതുമ്പോൾ അന്തർദേശീയ മിഷനറി കൌൺസിലിന്റെ സ്ഥാപനകാലത്തിനും പുറകോട്ടു നോക്കേണ്ടതുണ്ട്. വിവിധ ക്രൈസ്തവസഭാവിഭാഗങ്ങളുടെ ഒന്നാമത്തെ ഐക്യപ്രവർത്തനം വേദപുസ്തക സമൂഹത്തിന്റെ പ്രവർത്തനത്തിലാണ്. വിവിധ ഭാഷകളിൽ വേദപുസ്തകം പരിഭാഷപ്പെടുത്തി, അച്ചടിച്ച് പ്രചരിപ്പിക്കുന്നതിനുള്ള സംഘടനയാണ് വേദപുസ്തകസമൂഹം. ഇതിന്റെ സ്ഥാപനം പതിനെട്ടാം നൂററാണ്ടിന്റെ മദ്ധ്യത്തിലാണ്. സഭാവിഭാഗവ്യത്യാസംകൂടാതെ എല്ലാ സഭക്കാർക്കും ഇതിൽ സഹകരിക്കാം എന്നാൽ ഈ സംഘത്തിലേക്കുള്ള പ്രതിനിധികളെ തിരഞ്ഞെടുത്തു് അയയ്ക്കുന്നതു ഔദ്യോഗികമായിസഭകൾ അല്ല. എങ്കിലും സഭൈക്യപ്രസ്ഥാനത്തിന്റെ ഒരു മുന്നോടിയായി വേദപുസ്തകസമൂഹത്തെ ഗണിക്കേണ്ടതാണ്. ചില യുവജനപ്രസ്ഥാനങ്ങളെയും നമുക്ക് ഈ സന്ദർഭത്തിൽ വിസ്മരിച്ചുകൂടാ. പല സഭാവിഭാഗങ്ങളിലെ യുവതീയുവാക്കന്മാരെ സംഘടിപ്പിച്ച് ക്രിസ്തുവിലുള്ള സ്നേഹത്തെ മനസ്സിലാക്കുന്നതിനും, സുവിശേഷപരവും സാമൂഹ്യവുമായ സേവനത്തിന് അവസരംകൊടുക്കുന്നതിനുമായി സ്ഥാപിച്ചിട്ടുള്ള സംഘടനകൾ ആണ് വൈ. എം. സി. എ., വൈ. ഡബ്ളിയു. സി. എ., എസ്സ്. സി. എം. മുതലായവ. ഈ സംഘടനകളുടെയും ആരംഭം പത്തൊമ്പതാം നൂററാണ്ടിന്റെ മദ്ധ്യത്തിലാണ്. ഇങ്ങനെ യുവതീയുവാക്കന്മാർ തമ്മിൽ ആത്മീയാന്തരീക്ഷത്തിലുള്ള സമ്പർക്കം സഭൈക്യപ്രസ്ഥാനത്തിന് പ്രേരണ നൽകുന്നതായിരുന്നു എന്നതിന്നു് സംശയമില്ല. സഭാനേതാക്കന്മാരുടെ മനസ്സിൽ ഈ താഴെ പറയുംപ്രകാരമുള്ള ഒരു ചോദ്യം ഉദിച്ചു എങ്കിൽ വിസ്മയിപ്പാനുണ്ടോ? നമ്മുടെ യുവതീയുവാക്കന്മാർക്ക്, സഭാഭേദം മറന്നു് ഒന്നിച്ചു പഠനത്തിലും പ്രവർത്തനത്തിലും സഹകരിക്കാമെങ്കിൽ, നമ്മുടെ മിഷനറിമാർക്ക് ഒന്നിച്ചുള്ള പ്രവർത്തനത്തിനായി പ്രാർത്ഥിക്കയും,

# സേവനവും ക്രിസ്ത്യാനികളും

(സഭകളുടെ അഖിലലോകകൗൺസിൽ സമ്മേളനത്തിന്റെ പഠനത്തിനു വരുന്ന ഒരു വിഷയത്തെപ്പററിയുള്ള വിശകലന കുറിപ്പുകളാണ് താഴെ ചേർക്കുന്നത്)

ക്രിസ്ത്യാനികൾക്ക് ലോകത്തിലെ സേവനം, യേശുക്രിസ്തുവിൽ ദൈവത്തിന്റെ വീണ്ടെടുക്കൽ പ്രവർത്തനത്തിനുള്ള അനുപേക്ഷണീയമായ പ്രതികരണമാണ്. പരിശുദ്ധാത്മാവിനോടുള്ള അനുസരണത്തിൽ എല്ലാ ക്രിസ്ത്യാനികളും സേവനത്തിനു വിളിക്കപ്പെട്ടിരിക്കുന്നു. പക്ഷേ അത്തരം സേവനം ചിലപ്പോൾ അപര്യാപ്തമായിട്ടാണു മനസ്സിലാക്കപ്പെടുന്നത്.

ചിലർ സാക്ഷ്യത്തിനു താഴെയായി മാത്രമാണ് സേവനത്തെ മനസ്സിലാക്കുന്നത്. അതു ക്രിസ്തുവിനെ പ്രത്യക്ഷമായി പ്രഖ്യാപിക്കുമ്പോൾ മാത്രമാണ് അവർ അതിനെ വിലമതിക്കുന്നത്.

ചിലർ, ബുദ്ധിമുട്ടിലിരിക്കുന്ന വ്യക്തികൾക്കുള്ള സേവനമായി മാത്രം അതിനെ മനസ്സിലാക്കുന്നു. അവർ, ബുദ്ധിമുട്ടുളവാക്കുന്ന, സാമൂഹ്യനീതിരാഹിത്യത്തെ അവഗണിക്കുന്നു.

ചിലർ, ക്രിസ്ത്യാനികൾ ക്രിസ്ത്യൻസ്ഥാപനങ്ങളിൽ ക്രിസ്ത്യാനികൾക്കു നൽകുന്ന സേവനമായി മാത്രം അതിനെ മനസ്സിലാക്കുന്നു.

ചിലർ, പൊതുക്കാര്യങ്ങളിൽ "ശുദ്ധമായ കൈകളോടുകൂടി" തങ്ങൾക്ക് ഏർപ്പെടാൻ എത്രത്തോളം സാധിക്കുമോ അത്രത്തോളം മാത്രമായി അതിനെ മനസ്സിലാക്കുന്നു.

ഇവ സേവനത്തെ സംബന്ധിച്ച അപര്യാപ്തമായ ആശയങ്ങളാണെന്ന് നിങ്ങൾ സമ്മതിക്കുമോ? സേവനത്തെ സംബന്ധിച്ച് നിങ്ങൾക്കുള്ള ആശയങ്ങൾ ഏതു പ്രകാരത്തിൽ പരിമിതമായിരിക്കും?.

സേവനം ചെയ്യുക എന്നതു ക്രിസ്തീയ വ്യക്തികളുടെയും സഭകളുടെയും ദൈനംദിനജീവിതത്തിന്റെ ഭാഗമാണ്. വ്യക്തിയുടെ ദിനംപ്രതിയുള്ള പ്രവൃത്തി, ജീവസന്ധാരണമാർഗ്ഗത്തിലും ഉപരിയായ ഒരു കാര്യമാണ്— അതു ജനസമൂഹത്തിനു നൽകുന്ന സേവനമത്രെ. സാമൂഹ്യസ്ഥാപനങ്ങളിൽ സേവനം ചെയ്യുന്നതിനുള്ള യത്നങ്ങളിലൂടെ ലോകത്തിലേക്ക് ഫലപ്രദമായ വിധത്തിൽ കടന്നു ചെല്ലുന്നതിനു സഭകളെ വിളിച്ചിരിക്കുന്നു.

വേദപുസ്തകത്തെപ്പററിയുള്ള ധാരണ ജനങ്ങളുടെ യഥാർത്ഥത്തിലുള്ള ആവശ്യങ്ങളും ധർമ്മസങ്കടങ്ങളും അവസരങ്ങളുമായി ബന്ധപ്പെടുത്തുമ്പോൾ സേവനം വികസിക്കുന്നു. ഈ ധാരണയും ആവശ്യങ്ങളും അവസരങ്ങളും നാം പരിശോധിക്കുകയും അതിന്റെ ഫലം സേവനം എന്ന ആശയത്തിൽ പ്രായോഗികമാക്കുകയും ചെയ്യണം.

### വേദപുസ്തക പ്രകാരമുള്ള ധാരണ

യേശു, ബന്ധനസ്ഥന്മാർക്കും അന്ധന്മാർക്കും മർദ്ദിതർക്കും താൻ നൽകുന്ന സേവനം യശയ്യാപ്രവാചകന്റെ വാക്കുകളിൽ വിവരിച്ചു. സുവിശേഷത്തിന്റെ ഘോഷണം ഈ കാര്യങ്ങളുടെ നിർവഹണവുമാണെന്ന് യേശു വ്യക്തമാക്കി. (യശ.61:1–2, ലൂക്കോസ് 4:18–22) തന്റെ അനുഗാമികൾ സുവിശേഷം ഘോഷിക്കുക മാത്രമല്ല, വിശക്കുന്നവർക്ക് ഭക്ഷണം കൊടുക്കുകയും പരദേശിയെ സ്വാഗതം ചെയ്യുകയും രോഗികളെയും തടവിലുള്ളവരെയും സന്ദർശിക്കുകയുംകൂടി ചെയ്യണമെന്ന് അവൻ പ്രതീക്ഷിച്ചു. അവൻ പറഞ്ഞു: "എന്റെ ഈ ഏററവും ചെറിയ സഹോദരന്മാരിൽ ഒരുത്തനു നിങ്ങൾ ചെയ്തേടത്തോളം എല്ലാം എനിക്കു ചെയ്തു" (മത്തായി 25:31–46). ബുദ്ധിമുട്ടിലിരിക്കുന്നവരിൽ അവനെ കാണാൻ സാധിക്കാത്ത വിധത്തിൽ നാം അത്രയ്ക്ക് അന്ധരായിരുന്നു എന്നു നാം ഏററുപറയേണ്ടേ? നല്ല ശമര്യാക്കാരന്റെ മാതൃക പിന്തുടരുകയെന്നതു കീഴ്‌വഴക്കങ്ങളും ആചാരങ്ങളും മൂലം പ്രയാസമായിത്തീരുന്നു (ലൂക്കോസ് 10:30–37). ജീവകാരുണ്യമൂല്യമുള്ള അത്തരം പ്രവൃത്തികൾ, അവയ്ക്കു പ്രചോദനം നൽകുന്ന കൂടുതൽ വിപുലവും അഗാധവുമായ സ്നേഹത്തെ പ്രതിഫലിപ്പിക്കുകയും പുകഴ്ത്തുകയും ചെയ്യുന്നു.

താൻ ശുശ്രൂഷിക്കപ്പെടാനല്ല, മരണംവരെയും ശുശ്രൂഷിപ്പാനാണ് വന്നതെന്ന് ക്രിസ്തു പറഞ്ഞതുപോലെ, നാം നമ്മുടെ സമസൃഷ്ടങ്ങളെ നിസ്വാർത്ഥമായും വിവേചനം കൂടാതെയും ശുശ്രൂഷിപ്പാൻ കടപ്പെട്ടവരാണ് (മത്തായി 20: 28, യോഹ: 13:12–17).

പുനരുത്ഥാനത്തിലൂടെയുള്ള ജീവിതത്തിന്റെ പുതുക്കലും പരിശുദ്ധാത്മാവിന്റെ തുടരെയുള്ള പ്രവർത്തനങ്ങളുംകൊണ്ട് പൗലൂസ് അർത്ഥമാക്കുന്നത്, ക്രിസ്തുവിന്റെ മാതൃക അനുകരിച്ചുകൊണ്ട് നാം സമസൃഷ്ടങ്ങളുടെ കഷ്ടപ്പാടും പാപവുമായി താദാത്മ്യം പ്രാപിക്കണമെന്നാണ് (2 കോരി: 5:14–21, ഫിലി: 2: 1–8). ദൈവം ക്രിസ്തുവിൽകൂടി നമ്മെ തന്നോട് അനുരഞ്ജിപ്പി

---

ആലോചനകൾ നടത്തുകയും ചെയ്യാമെങ്കിൽ, വിവിധ സഭകളിൽപ്പെട്ട സഭാനേതാക്കന്മാർക്കും ഒന്നിച്ച് ചേർന്നുകൂടേ? അതിനായി ഒരു സംഘടന ഉണ്ടായിക്കൂടേ? ഈ രീതിയിലുള്ള ചിന്തയുടെ ഫലമായി സഭകളിലെ പട്ടക്കാരെയും, അത്മായപ്രവർത്തകരെയും ഒന്നിച്ച് പ്രാർത്ഥനയ്ക്കും ആലോചനയ്ക്കുമായി ചേർക്കുന്ന രണ്ടു പ്രസ്ഥാനങ്ങൾ രൂപമെടുത്തു. സഭയിലെ "വിശ്വാസം, പട്ടത്വക്രമങ്ങൾ മുതലായവയെപ്പററി ഒന്നിച്ചുചേർന്ന് പ്രാർത്ഥിക്കുന്നതിന്നും പഠിക്കുന്നതിന്നുമായി "ഫെയിത്ത് ആന്റ് ഓർഡർ" (Faith and Order Movement) എന്ന ഒന്ന്, ജീവിതവും പ്രവർത്തനവും സംബന്ധിച്ചുള്ള കാര്യങ്ങളെപ്പററി പഠിക്കുന്നതിന്നും പ്രാർത്ഥിക്കുന്നതിന്നുമായി "ലൈഫ് അൻഡ് വർക്ക്" (Life and Work Movement) എന്നു വേറൊന്ന്. ഇവരണ്ടും സഭകളിലെ ബിഷപ്പന്മാർ പട്ടക്കാർ, അത്മായ നേതാക്കന്മാർ, ഇവരെ പ്രതിനിധീകരിച്ചുള്ളവ ആയിരുന്നു. ഈ പ്രസ്ഥാനങ്ങളുടെ നേതൃത്വത്തിൽ ഓക്സ്ഫോർഡ്, ലൊസാൻ എന്നീ സ്ഥലങ്ങളിൽ ലോക കോൺഫറൻസുകൾ നടന്നിട്ടുണ്ട്. ഇതിന്റെ പ്രത്യേകത എന്തെന്നു വച്ചാൽ ഐക്യപ്രസ്ഥാനങ്ങൾ, മിഷനറിമാരുടെയും യുവജനങ്ങളുടെയും രംഗങ്ങളിൽ മാത്രമല്ല, സഭാപ്രതിനിധികളുടെ രംഗത്തിലേക്കും ഉയർന്നു എന്നുള്ളതാണ്.

(തുടരും)

# ദേശീയഐക്യം കെട്ടിപ്പണിയുന്നതിൽ ജനങ്ങളുടെ ഭാരിച്ച കർത്തവ്യം

ഡോ. എസ്. രാധാകൃഷ്ണൻ

iii

## ഭാഷാപ്രശ്നം

നാം ഇനി ഭാഷാപ്രശ്നത്തിലെത്തിച്ചേരുന്നു. നമ്മുടെ ചെറുപ്പകാലത്ത് ഈ ഭാഷാപരവിദ്വേഷങ്ങളെക്കുറിച്ച് നാമൊരിക്കലും കേട്ടിട്ടില്ല. ആന്ധ്രപ്രദേശത്ത് വളരെയധികം തമിഴരുണ്ട്. തമിഴ്നാട്ടിൽ വളരെയധികം തെലുങ്കരുണ്ട്. തെലുങ്കു സംഗീതത്തിലെ നിരവധി കൃതികൾ രചിച്ച മഹാനായ ത്യാഗരാജൻ തമിഴ്നാടിന്റെ മദ്ധ്യത്തിലാണ് സ്ഥിരതാമസമാക്കിയത്. ഇവിടെ താൻ ഒരന്യനാണെന്നദ്ദേഹത്തിനു തോന്നിയിരുന്നില്ല. ഭാഷാടിസ്ഥാനത്തിൽ നമ്മുടെ സംസ്ഥാനങ്ങളെ പുനഃസംഘടിപ്പിക്കേണ്ടതു് എത്രതന്നെ ആവശ്യവും അഭിലഷണീയവും ആണെങ്കിലും അതാണ് ഈ വിഷമതകളെ കുറയ്ക്കുകയും ക്കിയതും നമ്മുടെ സ്വന്തം ഭാഷകളുടെ മേന്മയെക്കുറിച്ച് നമ്മിൽ കൂടുതൽ ബോധമുളവാക്കിയതും. ഈ കാര്യങ്ങൾ ഇപ്പോൾ സംഭവിക്കുന്നുണ്ട് പക്ഷേ ഇവ യാതൊരു സുപ്രധാന പങ്കും വഹിക്കാതിരുന്ന കാലത്തേക്കു നാം മടങ്ങിപ്പോകണം. ദക്ഷിണേന്ത്യയിൽ തമിഴന്മാർ സ്വതന്ത്രമായി ഒരിടത്തു നിന്നു മറ്റൊരിടത്തേക്ക് മാറിപ്പാർത്തുകൊണ്ടിരുന്ന കാലം എനിക്ക് ഓർമ്മയുണ്ട്. ഒരു ഭാഷാ പ്രദേശത്തുനിന്നും മറ്റൊരു ഭാഷാ പ്രദേശത്തേക്ക് സമൂഹങ്ങളുടെ വൻതോതിലുള്ള കുടിയേറിപ്പാർക്കലുകൾ ഉണ്ടായിട്ടുണ്ട്. ഒരിക്കലും യാതൊരുവിധ വിദ്വേഷമനോഭാവവും ഉണ്ടായിട്ടില്ല. പക്ഷേ ഇപ്പോൾ എങ്ങനെയോ അതു് ഉയർന്നു വന്നിട്ടുണ്ട്.

നാം ഹിന്ദിയെ ഔദ്യോഗിക ഭാഷയായി അംഗീകരിച്ചിട്ടുണ്ട് പക്ഷേ പതിനഞ്ചു വർഷംകടന്നുപോയിട്ടും അതു് സംസ്ഥാനങ്ങൾ തമ്മിലുള്ള ഇടപാടുകൾക്ക് കാര്യക്ഷമതയുള്ള ഒരു മാദ്ധ്യമമായിത്തീർന്നിട്ടില്ല. പ്രധാനമന്ത്രി അതു കണക്കിലെടുത്തുകൊണ്ട്, 1965-നു ശേഷവും ഇംഗ്ലീഷ് ഒരു ബദൽ ഔദ്യോഗിക ഭാഷയായിത്തുടരണമെന്ന് നിർദ്ദേശിക്കയുണ്ടായി. മുഖ്യമന്ത്രിമാരുടെ സമ്മേളനം ആ പ്രഖ്യാപനത്തെസ്വാഗതംചെയ്യുകയും ഹിന്ദി അഖിലേന്ത്യാ ഔദ്യോഗികഭാഷയായതിനുശേഷവും ഇംഗ്ലീഷ് അഖിലേന്ത്യാ ഔദ്യോഗികാവശ്യങ്ങൾക്ക് ഒരു ബദൽ ഭാഷയായി തുടർന്നു് ഉപയോഗിക്കപ്പെടുമെന്ന് പറയുകയും ചെയ്തിട്ടുണ്ട്. യൂണിയന്റെ ഔദ്യോഗിക ഭാഷ സംബന്ധിച്ചു പുറപ്പെടുവിച്ചിട്ടുള്ള പ്രസിഡന്റിന്റെ ഉത്തരവ് ഇതിനെ കൂടുതൽ സ്ഥിരീകരിക്കയും ചെയ്തിരിക്കുന്നു,

ഈ രാജ്യത്തുള്ള നമുക്ക് വിദേശികളോടോ വിദേശഭാഷകളോടോ ഒരിക്കലും ഒരു വെറുപ്പും ഉണ്ടായിരുന്നിട്ടില്ല. ഒരു പ്രസിദ്ധ ജ്യോതിശ്ശാസ്ത്രജ്ഞൻ (ഗാർഗ)നൂററാണ്ടുകൾക്കു മുമ്പ് എഴുതിയിട്ടുള്ളതു്, ഗ്രീക്കുകാരനാണ് ജോതിശ്ശാസ്ത്രമഭിവൃദ്ധിപ്പെടുത്തിയതെന്നും അതുകൊണ്ട് ആ ഗ്രീക്ക് എഴുത്തുകാരെ നമ്മുടെ സ്വന്തം ഋഷികളെപ്പോലെ കരുതുകയും ബഹുമാനിക്കുകയും ചെയ്യണമെന്നും ആണ്.

"മ്ലേച്ഛരാഹിയവനസ്തേഷു
സമ്യക്ക് ശാസ്ത്രം ഇദംസ്ഥിതം
ഋഷി വത്തേ പി പൂജ്യന്തേ
കിം പുനർദൈവവിത്ദ്വിജാഃ

ഋഷികളെപ്പോലെ അവരെ നിങ്ങൾ ബഹുമാനിക്കണം, എന്തെന്നാൽ അവക്ക് നമ്മെ പഠിപ്പിക്കാൻ കഴിയുന്ന വളരെയധികം പാണ്ഡിത്യമുണ്ട്. ഇതുകൊണ്ടു, വിദേശികളോടോ വിദേശഭാഷകളോടോ യാതൊരു വിദ്വേഷവും ഒരിക്കലുമുണ്ടായിരുന്നില്ല. നാം അന്താരാഷ്ട്രീയ രംഗത്ത് വളരെ പ്രധാനമായ ഒരു പങ്കാണു വഹിക്കുന്നതു്. അതു മുഴുവനും നിലനിറുത്തിക്കൊണ്ടു പോകണമെങ്കിൽ ഇംഗ്ളീഷിൽ നമുക്കുള്ള സ്വാധീനത വേണ്ടത്ര ശക്തിമത്തും ഉറച്ചതുമായിരിക്കണം. നാം നമ്മുടെ ഭാഷകളെ അഭിവൃദ്ധിപ്പെടുത്തിയെന്നു വരാം. പക്ഷേ പ്രാദേശികഭാഷകളുടെ പേരിൽ നാം രാജ്യം തുണ്ടുതുണ്ടാക്കാതിരിക്കുക. കഴിയുമെങ്കിൽ ഹിന്ദിയെ പൊതുഭാഷയാക്കാൻ ശ്രമിക്കുക. പക്ഷേ ഹിന്ദി ഇങ്ങനെ ആയിത്തീരുന്നതുവരെയും, മുൻപു പറഞ്ഞതുപോലെ ഹിന്ദി പ്രചാരമുള്ള ഒരു ഭാഷയായിത്തീർന്നതിനു ശേഷവും, നമുക്ക് ഇംഗ്ളീഷിന്റെമേലും കൂടി പിടിച്ചുനിൽക്കുക. വലിപ്പത്തിൽ ചെറുതെങ്കിലും പ്രാധാന്യത്തിൽ ചെറുതല്ലാത്ത പല ചെറുരാജ്യങ്ങൾക്കും അവയുടെ ഭരണഘടനയിൽ രണ്ടിലധികം ഔദ്യോഗിക ഭാഷകളുണ്ട്. സ്വിററ്സർലണ്ടുണ്ട്, ബൽജിയമുണ്ട്, യൂഗോസ്ലാവിയായുണ്ട്. 140 ലക്ഷം ജനങ്ങളുള്ള ക്യാനഡായിൽ ഇംഗ്ളീഷും ഫ്റഞ്ചും ഉണ്ട്. 140ലക്ഷം 120ലക്ഷം 100ലക്ഷം എന്നിങ്ങനെ ജനസംഖ്യയുള്ള പല രാജ്യങ്ങൾക്കും രണ്ട് ഔദ്യോഗികഭാഷകളുണ്ട്. ഇക്കാര്യങ്ങൾ വളരെ വിഷമം പിടിച്ചതാണെന്നു് നാം കരുതേണ്ടതില്ല. ചുരുങ്ങിക്കൊണ്ടുവരുന്ന ഒരു ലോകത്തിൽ നാം ഒരു പ്രധാന പങ്കു വഹിക്കണമെങ്കിൽ നമുക്കു ഒരു അന്തർദ്ദേശീയ ഭാഷയുടെ മേൽ ചില തരത്തിലുള്ള സ്വാധീനത അത്യാവശ്യമാണ്. നമുക്ക് ഒരിന്ത്യൻ ഭാഷ

---

ക്കുകയും അനുരഞ്ജനത്തിന്റെ ശുശ്രൂഷ നമ്മെ ഭരമേല്പിക്കുകയും ചെയ്തു. ക്രിസ്ത്യാനികൾ കഷ്ടതയനുഭവിക്കാൻ ഒരുക്കമുള്ളവരാണെങ്കിൽമാത്രമേ പലപ്പോഴും ഈ ശുശ്രൂഷ നിവർത്തിക്കപ്പെടുകയുള്ളു.

യോഹന്നാന്റെ പ്രബോധനത്തിൽ,സ്നേഹം വെളിച്ചമാണെന്നും ക്രിസ്തുവിന്റെ വെളിച്ചത്തിൽ നടക്കുന്നവർക്ക് തമ്മിൽ തമ്മിൽ കൂട്ടായ്മയുണ്ടെന്നും അവർ അവൻ നടന്ന വഴിയിൽ നടക്കേണ്ടതാണെന്നും നാം പഠിക്കുന്നു (1 യോഹ: 1:5–2:11).

കൃതജ്ഞതയും അനുസരണവും സ്നേഹവുംകൊണ്ടു നാം ശുശ്രൂഷിക്കുന്നു: പക്ഷേ നാം കൂട്ടത്തിൽ കഷ്ടപ്പെടുന്നവർ കൂടിയാണ്. (യശ:58 1–12). ഉയർത്തെഴുന്നേററ ക്രിസ്തു, ലോകത്തിൽ തന്റെ വേല ചെയ്യുന്നതിനു് ശക്തി തരുന്നു. കൂടാതെ വ്യക്തികൾ എന്ന നിലയിൽ മാത്രമല്ല, സഭയിലും സഭയിൽകൂടിയും ശുശ്രൂഷിപ്പാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. (തുടരും)

യുണ്ടായിരിക്കട്ടെ, അതിനും പുറമേ നമുക്കു ഒരു അന്തർദ്ദേശീയ ഭാഷയും കൂടി ഉണ്ടാകട്ടെ.

ജനങ്ങൾ അഖിലേന്ത്യാ സർവീസുകൾ ഏർപ്പെടുത്തുന്നതിനെതിരായിരിക്കുന്നത് എന്തുകൊണ്ടാണെന്നെനിക്കറിയുകയില്ല. നാം അതിലേക്ക് എല്ലായ്പോഴും ചെറുതും ഇടുങ്ങിയതുമായ ഒരു വീക്ഷണകോണിലൂടെയാണു നോക്കുന്നത്. മൈസൂർ, മദ്രാസ്, വാൾട്ടയർ, കൽക്കട്ട, ബനാറസ്, ഡൽഹി എന്നിവിടങ്ങളിൽ എനിക്കു പ്രവർത്തിക്കാൻ കഴിഞ്ഞിട്ടുണ്ട്. അവയിൽ ഓരോന്നിനും സ്വന്തമായ പ്രാദേശിക ഭാഷകളുണ്ടെന്നു സങ്കല്പിക്കുന്ന പക്ഷം, എന്നെപ്പോലെയുള്ള ഒരാൾക്ക് ഈ രാജ്യത്ത് യാതൊരു സ്ഥാനവുമുണ്ടായിരിക്കയില്ല. അതാണ് സംഭവിക്കുമായിരുന്നത്.

എന്തായാലും നാം ചരിത്രത്തിലെ അതിപ്രധാന പരിവർത്തന ഘട്ടങ്ങളിൽ ഒന്നിലേക്കു പ്രവേശിക്കുകയാണ്. എല്ലായിടത്തും അതിർത്തിക്കോട്ടകൾ തകരുകയാണ്. ഒരുതരം അന്തർദ്ദേശീയ ലോകസമുദായം വളർത്തിക്കൊണ്ടുവരാൻ നാം ശ്രമിക്കയുമാണ്. നാം പരിവർത്തനമാരംഭിക്കുമ്പോഴെല്ലാം വമ്പിച്ച എതിർപ്പുണ്ടാകാറുണ്ട്. ഔദാസീന്യമുണ്ട്, ജാഡ്യമുണ്ട്, നമ്മുടെ സ്വന്തം കാര്യങ്ങളെക്കുറിച്ചുള്ള സ്നേഹമുണ്ട്. എല്ലാപരിവർത്തനഘട്ടങ്ങളും ദുരന്തങ്ങളുടെ കാലഘട്ടങ്ങളാണ്. എന്തെന്നാൽ, നമുക്ക് ഈ കാലമത്രയും ഉണ്ടായിരുന്ന ചിലതു നാം ഉപേക്ഷിക്കുകയും തികച്ചും വ്യത്യസ്തമായ ചിലതു കൈക്കൊള്ളുകയും വേണം. പക്ഷേ നാം ആ വേദനയെ അഭിമുഖീകരിക്കണം. അതിനെ നാം തരണം ചെയ്യണം. ഈ രാജ്യത്തെ, നാം ഒരു യഥാർത്ഥ പരിഷ്കൃത ജനാധിപത്യ രാഷ്ട്രമാക്കിത്തീർക്കണം.

ആവശ്യമായ ഘടകങ്ങളെല്ലാം നമുക്കുണ്ട്. ഭൂമിശാസ്ത്രമുണ്ട്, ചരിത്രമുണ്ട്, പൊതുവായ പാരമ്പര്യമുണ്ട് നമ്മുടെ ലക്ഷ്യങ്ങൾ അവിടെയുണ്ട്. സ്വഭാവത്തിൽ യഥാർത്ഥ സോഷ്യലിസ്റ്റായ. സമ്പന്നരും ദരിദ്രരും തമ്മിലുള്ള അന്തരം കുറഞ്ഞുവരികയും സാധാരണക്കാരന് ജീവിതത്തിൽ തന്റെ ഓഹരി കിട്ടാനും കഴിയുന്നത്ര നന്നായി പ്രവർത്തിക്കാനും അവസരം കിട്ടുകയും ചെയ്യുമെന്ന അർത്ഥത്തിൽ സോഷ്യലിസ്റ്റായ, ഒരു രാജ്യമാക്കി ഇതിനെ മാററുകയെന്ന എല്ലാ കക്ഷികളുടെയും പൊതുവായ ലക്ഷ്യമുണ്ട്. നാം അത്തരത്തിലുള്ള ഒരു സമുദായത്തിന്റെ നേർക്കാണ് നീങ്ങുന്നത്.

മഹത്തായ നേതൃത്വത്തിന്റെ, ചരിത്രപരമായ സാഹചര്യങ്ങളുടെ, അവസരങ്ങളുടെ പരസ്പര സംയോഗമാണ് ചരിത്രം. നമുക്ക് ഇതെല്ലാമുണ്ടെങ്കിൽ നാം മുമ്പത്തേതിലും മഹത്തായ ഒരു രാഷ്ട്രമാത്തീരാതിരിക്കാൻ കാരണമൊന്നുമില്ല. ഇന്ത്യയുടെ സ്വാതന്ത്ര്യം ഉൾപ്പെടെയുള്ള മഹത്തായ കാര്യങ്ങൾ നേടാൻ ഒരുമിച്ചു പ്രവർത്തിച്ചിട്ടുണ്ടെന്ന ബോധം, ഭാവിയിൽ ഇതിലും വലിയ കാര്യങ്ങൾ നേടാൻ ഒരുമിച്ചു പ്രവർത്തിക്കാനുള്ള സന്നദ്ധത—ഈരണ്ടു കാര്യങ്ങളുമുണ്ടെങ്കിൽ—ആ ബോധവും ആ സന്നദ്ധതയും—മഹത്തായ ചിലതുനേടാൻ നമ്മെ പ്രാപ്തരാക്കും.

ഈ സമ്മേളനം ശാന്തമായും വികാരരഹിതമായും ചർച്ചകൾ നടത്തുമെന്നും നമ്മുടെ സമുദായത്തിന്റെ ഉൽഗ്രഥനത്തിനു സഹായകരമായ ചില നിഗമനങ്ങളിലെത്തിച്ചേരുമെന്നും ഞാൻ വിശ്വസിക്കുന്നു. ശരിയായ കാര്യങ്ങൾ ചെയ്യാനുള്ള വിവേകവും ധീരതയും വിശ്വാസവും സ്നേഹവും നമുക്കുണ്ടാകുമെന്നും ഞാനാശിക്കുന്നു. നിങ്ങൾക്കു നന്ദി.

(അവസാനിച്ചു.)

## THE LIGHT GETS....

(Continued from page 12)

for stories, promotion, pictures, layout, design and financing should go to editorial teams at work in the field. Papers should be independent, professionally cut away from church apron strings but run by people who are loyal members of the church. They will shock both church and general public by the bold way they put the Christian case about politics, sex, other religions, sport, race, and trade. That will be their function. The element of shock belongs to the liberty of the Christian message. It has the great secondary advantage of keeping up circulation and demand.

People engaged in jobs like these will often popularize and be "unpopular" with church officials. They will be kept steady by their fellowship of prayer and worship. They will be aided to get on their feet financially by Christians who have money and vision, and who love risks.

The effect of the new approach will be to influence the future of entire cultures through the most readily availabe means of communicating with individuals in the world of our day. It is fatal to under estimate the life-transforming power of the mass media. They have come to stay. It is nonsense to say that they are impersonal and must inevitably manipulate people; only those who are afraid of them and do not know them say so. Radio and television, particularly, are intensely individual media. Here one man speaks to one man. And the recipient can always switch off; which is more than one can easily do when being manipulated by some authoritarian who is preaching a sermon in church. Naturally those who work with these media for the churches get dirty hands. That is true of all the laity. But many work there already as lonely pioneers-and bring with them integrity and faith.

The churches have another ally to enlist in the press, in film, radio, television and in the ruthless circus of modern publicity. He is the artist. Many writers, painters, theatrical producers, many film and television directors, are hungry for opportunities to get rid of the sentimentalism and moralising that often pass for the Christian message. These people are not unemployed; they are simply unemployed by the churches. Their imaginations have never been fired by church leaders who say: "Sit down with us for a few months, and let's find out together how the terror and beauty, the depths and the splendours of the Bible can be given new life in the modern world through sound, image, dance, drama, song, mime, colour sequence, and spaces of silence..."

These people are waiting to work. They need Christian friends who understand creative freedom, who know that in spite of us scribes the Light of the world gets through.

(Issued by the W. C. C. Information)

# വേദവായനക്കുറിപ്പുകൾ

**ചൊവ്വാ**

എഫേസ്യർ 6:13–20.

ജീവിതപോരാട്ടത്തിൽ വിജയം നേടുവാൻ ആവശ്യമായ ആത്മീയ ആയുധങ്ങളെക്കുറിച്ചാണ് വി: പൗലൂസ് ഇവിടെ പറയുന്നതു്. ഈ ആത്മീയ ആയുധങ്ങളെല്ലാം ഓരോ ക്രിസ്ത്യാനിക്കും യേശുക്രിസ്തുവിൽ ലഭ്യമാണു്. എന്നാൽ ഈ ആയുധങ്ങളെ നാം എടുത്തു് ഉപയോഗിക്കുന്നുണ്ടോ എന്നുള്ളതാണ പ്രശ്നം. "ഏതു നേരത്തും ആത്മാവിൽ പ്രാർത്ഥിച്ചും അതിനായി ജാഗരിച്ചുംകൊണ്ടു്..... പ്രാത്ഥനയിൽ പൂർണ്ണ സ്ഥിരത കാണിപ്പിൻ" എന്നു് അപ്പോസ്തോലൻ പ്രബോധിപ്പിക്കുന്നു. ദൈവത്തിൻെറ സർവായുധവർഗ്ഗത്തെ എടുത്തുപയോഗിക്കുവാൻ ആവശ്യമായിട്ടുള്ളതു് നിരന്തരമായ പ്രാർത്ഥനയുടെ ആത്മാവാണു് എപ്പോഴും പ്രാർത്ഥിച്ചുകൊണ്ടിരിക്കുക സാദ്ധ്യമല്ല. എന്നാൽ പ്രാർത്ഥനയുടെ മനോഭാവത്തിൽ എപ്പോഴും ജീവിക്കുക ശ്രമസാദ്ധ്യമാണു്. നമ്മുടെ ഹൃദയം ദൈവത്തിൽ ഉറപ്പിച്ചുകൊണ്ടു് ദൈവാശ്രയത്തോടുകൂടി ചെയ്യുന്ന പ്രവർത്തിയും പ്രാത്ഥനയും തമ്മിൽ വൈരുദ്ധ്യമില്ല. പ്രാത്ഥനയും പ്രവൃത്തിയുംജീവിതത്തിൻെറ അവിഭാജ്യഘടകങ്ങളായിരിക്കണം. പ്രാർത്ഥന പ്രവൃത്തിയിലേക്കു നയിക്കുന്നതും പ്രവൃത്തിക്കു ശക്തി നൽകുന്നതുമായിരിക്കണം. പ്രവൃത്തി പ്രാർത്ഥന ഒഴിച്ചു കൂടാത്തതാക്കിത്തീർക്കണം. ഇവിടെ പറഞ്ഞിരിക്കുന്ന ആത്മീയ ആയുധങ്ങളെ ഓരോന്നായി എടുത്തു് നാം അവയെ വേണ്ട വിധത്തിൽ ഉപയോഗിക്കുന്നുണ്ടോ എന്നു പരിശോധിക്കുക.

**ബുധൻ**

വെളിപ്പാടു്, 7:9–12.

സകല വിശുദ്ധന്മാരുടെയും ഓർമ്മയെ കൊണ്ടാടുന്ന ദിവസം വായിക്കാറുള്ള ഒരു വേദഭാഗമാണു് ഇതു്. വിശുദ്ധന്മാർക്കു ലഭിക്കുന്ന ദൈവദർശനത്തിൻെറയും ദൈവസന്നിധിയിലുള്ള അവരുടെ ആരാധനാജീവിതത്തിൻെറയും അനുഭവമാണു് ഇവിടെ വർണ്ണിച്ചിരിക്കുന്നതു്. "ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ, അവർ ദൈവത്തെ കാണും" എന്നുള്ള തിരുവചനം വിശുദ്ധന്മാരുടെ ജീവിതത്തിൽ നിവൃത്തിക്കപ്പെടുന്നു. അതുകൊണ്ടാണു് അവർ വിശുദ്ധന്മാർ എന്ന പേരിനു് അർഹരായിത്തീരുന്നതു്. അവർക്കു് ഏററവും സന്തോഷവും സംതൃപ്തിയും നൽകുന്നതു് ദൈവദർശനവും ദൈവാരാധനയുമാണു്. വിശുദ്ധന്മാർ എന്നു പൊതുവേ അംഗീകരിക്കപ്പെട്ടിട്ടുള്ള മഹാന്മാർക്കു മാത്രമല്ല, സാധാരണക്കാരായ പലർക്കും ഈ അനുഭവം ഉണ്ടായിട്ടുണ്ടു്. യഥാർത്ഥത്തിൽ ഇതു് ഓരോ ക്രിസ്ത്യാനിക്കും സാദ്ധ്യമാകേണ്ടതാണു് വിശുദ്ധന്മാരുടെ മാതൃകയും മാദ്ധ്യസ്ഥവും മൂലം അവരുടെ സംസർഗ്ഗത്തിലും അവരെപോലെയും ദൈവത്തെ അനുഭവപ്പെട്ടുത്തുവാനും ആരാധിക്കുവാനും നമുക്കും കഴിയട്ടെ.

**വ്യാഴം**

ഈ മാസത്തിൽ വി: യോഹന്നാൻെറ സുവിശേഷത്തിൽനിന്നും കർത്താവിൻെറ ചില വചനങ്ങളെ തെരഞ്ഞെടുത്തു് ധ്യാനിക്കുകയായിരിക്കും നാം ചെയ്യുന്നതു്. കർത്താവു തന്നെക്കുറിച്ചുതന്നെ പറഞ്ഞിട്ടുള്ള വചനങ്ങളായിരിക്കും ഓരോ ദിവസവും നമ്മുടെ പ്രത്യേക ചിന്താവിഷയം. ഇന്നു് "ഞാൻ ജീവൻെറ അപ്പമാകുന്നു" എന്ന വചനത്തെക്കുറിച്ചു് ചിന്തിക്കാം. യോഹന്നാൻ 6:26-35.

നമ്മുടെ ശരീരത്തിനു് ഭക്ഷണമില്ലാതെ ജീവിക്കുക സാദ്ധ്യമല്ലാത്തതുപോലെ ആത്മീയ ഭക്ഷണമില്ലാതെ നമ്മുടെ ആത്മാവിനും ജീവിക്കുക സാദ്ധ്യമല്ല. ആത്മാവായ ദൈവത്തിൻെറ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യനു മതിയായ ആത്മീയഭക്ഷണം ദൈവവുമായുള്ള സംസർഗ്ഗമാണു്. അതു സാദ്ധ്യമാക്കിത്തീർക്കുകയാണു് നമ്മുടെ കർത്താവും ദൈവവുമായ യേശുക്രിസ്തുവിൻെറ പ്രവൃത്തി. യേശുക്രിസ്തു തന്നെയാണു് നമ്മുടെ ആത്മാവിൻെറ ആഹാരം. അവൻ തന്നെത്തന്നെ മുഴുവനായി ഓരോ വിശ്വാസിക്കും നൽകിയിരിക്കുന്നു. പ്രാത്ഥനവഴിയായി അവനെ നമുക്കു പ്രാപിക്കാം. എന്നാൽ അവൻ തന്നെ നമുക്കു് ഏർപ്പെടുത്തിത്തന്നിട്ടുള്ള വിശുദ്ധ കൂദാശ, വിശുദ്ധ കുർബാന, വഴിയായി ഏററവും പൂർണ്ണമായി അവനെ പ്രാപിക്കുവാൻ നമുക്കു കഴിയും. നമ്മുടെ എല്ലാ ആവശ്യങ്ങൾക്കും എല്ലായിപ്പോഴും അവൻ മതിയായവനാണു്. അവനെ ആത്മീയമായി ഭക്ഷിച്ചു പാനം ചെയ്തു ദിനംപ്രതി ജീവിക്കുന്ന അനുഭവം നമുക്കുണ്ടോ?

**വെള്ളി**

യോഹന്നാൻ. 4: 31-38.

ശരീരത്തിനും ആത്മാവിനും ആവശ്യമായ ഭക്ഷണത്തെക്കുറിച്ചു് ഇന്നലെ നാം ചിന്തിച്ചു. ഇന്നത്തെ വായനയിൽ, ദൈവം നമുക്കു് നൽകുന്ന ആത്മീയ പോഷണവും ശക്തിയും മററുള്ളവരുമായിപങ്കുകൊള്ളുവാൻ കർത്താവു നമ്മെ വിളിക്കുന്നു. പിതാവു തന്നെ ഭരമേല്പിച്ച വേല ചെയ്യുന്നതു കർത്താവിനു ഭക്ഷണവും പാനീയവുമായിരുന്നു. അന്നു ശമര്യാ പട്ടണത്തിലെ കിണററിന്നരികെ വച്ചു് ശിഷ്യന്മാർ തനിക്കു ഭക്ഷണവുമായി വന്നുചേർന്നപ്പോൾ കർത്താവിനു വളരെ ക്ഷീണവും വിശപ്പും ഉണ്ടായിരുന്നു. ആ സമയത്തുപോലും തനിക്കു പരിചയപ്പെടുവാൻ അവസരം ലഭിച്ച ശമര്യസ്ത്രീയുടെ ആത്മീയദാഹവും വിശപ്പും ശമിപ്പിക്കുന്നതെങ്ങനെയെന്നതിനെക്കുറിച്ചായിരുന്നു കർത്താവിൻെറ ചിന്ത. ആ ചിന്തയിൽ വ്യാപൃതനായ കർത്താവു് സ്വന്ത വിശപ്പും ദാഹവും മറന്നുപോയി. കർത്താവിൻെറ രക്ഷണ്യമായ പ്രവൃത്തിയിൽ മററനേകരുടെ സഹായവും സഹകരണവും തനിക്കു് ആവശ്യമുണ്ടു്. അതിനായി നമ്മെ ഓരോരുത്തരേയും അവൻ വിളിക്കുന്നു. ജീവൻെറ അപ്പമായ ക്രിസ്തുവാണു് ഇന്നു ലോകത്തിനു് ഏററവും ആവശ്യമായിട്ടുള്ളതു്. അവനെ മററുള്ളവർക്കു് കാണിച്ചുകൊടുക്കാൻ നമുക്കു് ഏതെല്ലാം വിധത്തിൽ സഹായിക്കാം.?

**ശനി**

1 കോരിന്ത്യർ 11: 23–29.

നാം കർത്താവിനെ നമ്മിലേക്കു സ്വീകരിച്ചാൽ മാത്രമേ തൻെറ പുതിയ ജീവനും ശക്തിയും മററുള്ളവരുമായി പങ്കു വെയ്ക്കുവാൻ നമുക്കു കഴിയൂ. കർത്താവിനെ സ്വീകരിക്കുവാൻ കർത്താവുതന്നെ സ്ഥാപിച്ച മാർഗ്ഗമാണു് വിശുദ്ധ കുർബാന.

ചർച്ച്‌വീക്കിലി

നമുക്കായി സ്വന്ത ശരീരം ഏല്പിച്ചുകൊടുക്കുകയും സ്വന്ത രക്തം ചൊരിയുകയും ചെയ്ത ആ പരിപൂർണ്ണ സ്വയാർപ്പണത്തിന്റെ അനുഗ്രഹത്തിലും ആത്മാവിലും പങ്കുകൊള്ളുവാനാണ് അവൻ നമ്മെ ക്ഷണിക്കുന്നത്. വിശുദ്ധ കുർബാനാനുഭവം വഴിയായി നാം കർത്താവിനോട് മാത്രമല്ല അന്യോന്യവും ബന്ധിക്കപ്പെടുന്നു. ഒരേ ശരീരത്തിന്റെ അംശികളായ നാം അവനിൽ ഒന്നായിത്തീരുന്നു. നമുക്കു മറ്റുള്ളവരോടുള്ള ചുമതല ഈ വിശുദ്ധ സംസർഗ്ഗം നമ്മെ അനുസ്മരിപ്പിച്ചു. ആ ചുമതല നിർവഹിക്കുവാനുള്ള ശക്തിയും അതു നമുക്കു പ്രദാനം ചെയ്യുന്നു. വിശുദ്ധ കുർബാന ഒരുമിച്ചനുഭവിച്ച് അനുഗ്രഹം പ്രാപിപ്പാൻ കുടുംബങ്ങളായും സമൂഹങ്ങളായും നാം അവസരമുണ്ടാക്കുന്നുണ്ടോ? സഭയുടെ പുനരുജ്ജീവനത്തിന് മുഖ്യമുഖാന്തിരമായിത്തീരത്തക്കവണ്ണം നാം അതിനെ വിനിയോഗിക്കുന്നുണ്ടോ?.

**ഞായർ**

ഫിലിപ്പിയർ. 3: 16-21.

കേവലം ലൗകികരായ മനുഷ്യർ ശാരീരികസംതൃപ്തി അവരുടെ ജീവിതത്തിന്റെ ലക്ഷ്യവും മാനദണ്ഡവുമായി സ്വീകരിക്കുന്നു. അവരുമായുള്ള സമ്പർക്കത്തിൽ ക്രിസ്ത്യാനികളുടെ ഉന്നതമായ മാനദണ്ഡം താണുപോകുവാൻ ഇടയാകരുതെന്ന് അപ്പോസ്തോലൻ ഉൽബോധിപ്പിക്കുന്നു. നമ്മുടെ പൗരത്വം സ്വർഗ്ഗത്തിലാണെന്നുള്ള കാര്യം നാം മറക്കരുത്. നാം ലോകത്തിൽ ജീവിക്കുന്നെങ്കിലും ലൗകികരായിരിക്കരുത്. ആത്മീയമായി ശിശുക്കളായിരിക്കാതെ നാം പ്രായപൂർത്തിയും പക്വതയും വന്നവരായി ജീവിക്കണം. യേശുക്രിസ്തു ജീവന്റെ അപ്പമായതുകൊണ്ട് അവനെ ഭക്ഷിച്ച് ശക്തി പ്രാപിക്കുവാൻ നമുക്കു കഴിയണം. നമ്മുടെ ബലഹീനപ്രകൃതി അവന്റെ ശക്തിയാൽ രൂപാന്തരപ്പെടണം. അങ്ങനെ നാം സകല പരീക്ഷയിന്മേലും ജയം നേടുവാൻ യേശുക്രിസ്തുവിൽ ശക്തരായിത്തീരും. നാം ലോകത്തിന്റെ പ്രലോഭനങ്ങൾക്കു വശംവദരായി ക്രിസ്തുവിന്റെ അത്യുന്നതമായ മാനദണ്ഡങ്ങളെ ഉപേക്ഷിക്കാൻ ഇടയാകുന്നുണ്ടോ?.



# സഭയുടെ പ്രഥമകർത്തവ്യമായ സുവിശേഷവേല

എം. തൊമ്മൻ

"പിന്നെ അവൻ അവരോടു; നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയി സകല സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ....എന്നു പറഞ്ഞു." (മർക്കോസ് 16: 15.)

കർത്താവായ യേശുക്രിസ്തു സ്ഥാപിച്ച സഭയ്ക്കു നൽകിയ അവസാനത്തെ ആജ്ഞ "നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയി സകല സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ" എന്നുള്ളതായിരുന്നു. സുവിശേഷം പ്രസംഗിക്കുന്നതിനേക്കാൾ കൂടുതൽ പ്രധാനവും അടിയന്തിരവുമായ കർത്തവ്യം ക്രിസ്തുസഭയ്ക്കും ക്രിസ്ത്യാനികൾക്കുമില്ലതന്നെ. എന്നാൽ പ്രായോഗികമായിട്ട് അതിനു പ്രഥമസ്ഥാനം കൊടുക്കുന്ന സഭകളും സഭാംഗങ്ങളും താരതമ്യേന കുറവാണ്. ചിലർ സുവിശേഷം പ്രസംഗിക്കുന്നുണ്ട്. എന്നാൽ അവരുടെ പ്രസംഗം കേവലം ഒരു "വനരോദന"മായിട്ടാണ് തോന്നുന്നത്. അതു ശ്രദ്ധിക്കുന്നവർ ചുരുക്കം; ശ്രദ്ധിച്ചാൽതന്നെയും അത് ശ്രോതാക്കളുടെ ഹൃദയത്തെയോ ജീവിതത്തെയോ സ്പർശിക്കുന്നതായി തോന്നുന്നില്ല. പ്രസംഗകർ ഏതോ ഒരു കർത്തവ്യം നിർവഹിച്ചതിലുള്ള സംതൃപ്തി അനുഭവപ്പെടുത്തുന്നു എന്നതിലപ്പുറമായി എന്തെങ്കിലും പ്രയോജനം അവരുടെ പ്രസംഗം കൊണ്ട് ഉണ്ടാകുന്നോ എന്നു സംശയമാണ്. ഇങ്ങനെയുള്ള പ്രസംഗങ്ങളെയും പ്രസംഗകരെയും ലോകം പരിഹാസപൂർവ്വമാണ് വീക്ഷിക്കുന്നത്. ക്രിസ്ത്യാനികളിൽ തന്നെ ഒരു നല്ല പങ്ക് ആളുകൾ സഹവിശ്വാസികളുടെ ഈ സംരംഭത്തെ പുച്ഛിക്കുകയോ നിഷ്പ്രയോജനമായി കരുതുകയോ ചെയ്യുന്നുണ്ട്. ക്രൈസ്തവരുടെയും അക്രൈസ്തവരുടെയും ഈ മനോഭാവം എത്രമാത്രം സകാരണവും നീതീകരിക്കാവുന്നതും ആണെന്നു നിശ്ചയിക്കാൻ പ്രയാസമാണ്. "വിശ്വസിക്കുന്നവരെ പ്രസംഗത്തിന്റെ ഭോഷത്വത്താൽ രക്ഷിപ്പാൻ ദൈവത്തിനു പ്രസാദം തോന്നി." എന്നു പൗലൂസ് അപ്പോസ്തോലൻ പറയുന്നു. (1 കോരിന്ത്യർ 1: 21) ക്രൂശിന്റെ വചനം ലോകത്തിനു ഭോഷത്വമായി തോന്നിയിട്ടുള്ളത് ഇക്കാലത്തു മാത്രമല്ലല്ലോ. ക്രിസ്തീയ സുവിശേഷം ഏവർക്കും ആകർഷണീയവും ആസ്വാദ്യകരവും സ്വീകാര്യവും ആയി തോന്നണമെന്നില്ല, സുവിശേഷകൻ എത്ര ഉത്തമനും ആദരണീയനും ആയിരുന്നാൽ തന്നെയും പ്രസംഗം എത്ര വാചാലതയുള്ളതും യുക്തിയുക്തവുമായിരുന്നാൽതന്നെയും സു

**തിങ്കൾ**

യോഹന്നാൻ 1:1-6, 9, 8:12.

യേശുക്രിസ്തു ലോകത്തിന്റെ വെളിച്ചമാകുന്നു എന്നു പറയുന്നതിന്റെ അർത്ഥമെന്താണ്. വെളിച്ചം എല്ലാററിനേയും വ്യക്തമായി കാണുവാൻ നമ്മെ സഹായിക്കുന്നു. നന്മതിന്മകളും ശരിയും തെററുമെല്ലാം തിരിച്ചറിയുന്നതിന് നമ്മെ സഹായിക്കുന്നത് നമ്മിലുള്ള യേശുക്രിസ്തുവിന്റെ ജീവനാകുന്നു. നാം നടക്കേണ്ട വഴിയും നമുക്കു കാണിച്ചുതരുന്നത് ക്രിസ്തു ആകുന്നു. അവന്റെ വെളിച്ചമില്ലെങ്കിൽ നാം ഇരുട്ടിൽ നടക്കുന്ന മനുഷ്യരാണ്. ചിലപ്പോൾ നമ്മുടെ ജീവിതം അന്ധകാരമയമായി നമുക്കു തോന്നും. എന്നാൽ ക്രിസ്തുവിന്റെ വെളിച്ചത്തെപിടിച്ചടക്കുവാൻ കഴിയുന്ന ഇരുട്ടില്ല. വെളിച്ചത്തിൽ ജീവിക്കുവാൻ നാം ശ്രദ്ധിക്കുകയും പരിശീലിക്കുകയും ചെയ്യണം. അശുദ്ധവിചാരങ്ങളും സ്വാർത്ഥപരമായ ഉദ്ദേശങ്ങളും ലൗകിക ആഗ്രഹങ്ങളും നമ്മുടെ കണ്ണുകളെ കുരുടാക്കുകയും നമ്മെ വഴിതെററിക്കുകയും ചെയ്യാനിടയുണ്ട്. എപ്പോഴും യേശുക്രിസ്തുവിന്റെ വെളിച്ചത്തിൽ ജീവിക്കുകയും ആ വെളിച്ചത്തിൽ തീരുമാനങ്ങൾ ചെയ്യുകയും ചെയ്യുന്നപക്ഷം നേർവഴിയിൽ ചരിക്കുവാൻ നമുക്കു കഴിയും.

വിശേഷത്തെ കേൾവിക്കാരെല്ലാം സ്വാഗതം ചെയ്യണമെന്നില്ല. എന്നാൽ ഇക്കാലത്ത് സുവിശേഷപ്രസംഗത്തിന് രംഗത്തിറങ്ങുന്ന പലരും ആ മഹൽകൃത്യനിർവഹണത്തിന് അയോഗ്യരും അപ്രാപ്തരുമാണെന്ന് പറയേണ്ടിയിരിക്കുന്നു. വിദ്യാഭ്യാസം, പാണ്ഡിത്യം, സ്വഭാവമഹിമ, സംസ്കാരം, സഹോദരസ്നേഹം. ദൈവഭക്തി എന്നിവയിൽ സഭയിലും സമുദായത്തിലും ഗണ്യമായ സ്ഥാനം നേടിയിട്ടുള്ളവരല്ല സാധാരണയായി സുവിശേഷഘോഷണത്തിനിറങ്ങിത്തിരിക്കുന്നത്. അതുകൊണ്ട് 'സുവിശേഷവേല'യുടെ വില ഇടിഞ്ഞുപോയിട്ടുണ്ടെങ്കിൽ അതിൽ ആശ്ചര്യപ്പെടേണ്ടതില്ല. പ്രസംഗമാണ് സുവിശേഷവേലയ്ക്കുള്ള ഏകമാർഗ്ഗമെന്നോ ഏറ്റവും പ്രധാന മാർഗ്ഗമെന്നോ പറയുന്നില്ല. വെളിംപ്രസംഗത്തിനു വെളിയിൽ വരാത്തവരാരും സുവിശേഷം പ്രസംഗിക്കുന്നില്ല എന്നും പറയുന്നില്ല. എന്നാൽ ഇപ്പോൾ നമ്മുടെ ചിന്താവിഷയമായ സുവിശേഷണഘോഷണരീതി, അഥവാ സുവിശേഷ പ്രസംഗ പ്രസ്ഥാനം, പ്രയോജനകരമായി തീരണമെങ്കിൽ അതിന്റെ പല കുറവുകളും പരിഹരിക്കേണ്ടതായിട്ടുണ്ട്. 'ആളത്വത്തിൽ കൂടി സത്യം ഗ്രഹിപ്പിക്കുകയാണ് സുവിശേഷപ്രസംഗം' എന്നുള്ള നിർവചനം ശരിയാണെങ്കിൽ സുവിശേഷപ്രസംഗകൻ ബുദ്ധിപരവും ഭക്തിപരവുമായ വൈശിഷ്ട്യങ്ങൾ ഒത്തിണങ്ങിയ ആളായിരിക്കണം. പ്രസംഗവും പഠിപ്പിക്കലും ഒന്നല്ല. വസ്തുതകൾ പറഞ്ഞു മനസ്സിലാക്കിയാൽ പഠിപ്പിക്കലായി. പ്രസംഗം ഒരു പടികൂടി മുമ്പോട്ടു കടക്കുന്നു. പ്രസംഗവിഷയം സംബന്ധിച്ച് ഒരു തീരുമാനമെടുക്കാൻ അത് ആഹ്വാനം ചെയ്യുന്നു. ആ തീരുമാനമെടുക്കാൻസഹായിക്കുന്ന അളവിൽ മാത്രമാണ് സുവിശേഷ പ്രസംഗം ഫലപ്രദമായിത്തീരുന്നത്.

ഒന്നാമതായി, സുവിശേസപ്രസംഗകനു പ്രസംഗിക്കാൻ ഒരു സുവിശേഷം ഉണ്ടായിരിക്കണം. "ഞാൻ സുവിശേഷം പ്രസംഗിച്ചില്ലെങ്കിൽ എനിക്ക് അയ്യോ കഷ്ടം" എന്നു പൗലൂസ് പറഞ്ഞതുപോലെ ഉള്ളിൽ ഒതുക്കാനാവാത്തവണ്ണം ഹേമം ചെലുത്തുന്ന ഒരനുഭവം പ്രസംഗകനുണ്ടായിരിക്കണം. സുവിശേഷപ്രസംഗകന്റെ ജീവിതത്തിലെ ഏറ്റവും വലിയ യാഥാർത്ഥ്യമാണെങ്കിൽ മാത്രമേ, അതു ജീവിതത്തിന്റെ എല്ലാ ആവശ്യങ്ങൾക്കും മതിയായ ശക്തിയായി അനുഭവപ്പെട്ടിട്ടുണ്ടെങ്കിൽ മാത്രമേ ഒരു സദ്വാർത്തയായി ശ്രോതാക്കളുടെമേൽ അതു സ്വാധീനം ചെലുത്തുകയുള്ളു. വേദപുസ്തകത്തിൽനിന്നു വാക്യങ്ങൾ ഉദ്ധരിക്കുവാനോ, വികാരങ്ങളെ ഇളക്കിവിടുവാനോ മാത്രം കഴിവുള്ള സുവിശേഷപ്രസംഗകക്ക് കേൾവിക്കാരില്ലെങ്കിൽ അത്ഭുതപ്പെടേണ്ടതില്ല

രണ്ടാമതായി, കേൾവിക്കാർക്കു ഗ്രഹിക്കുവാൻ കഴിയുന്നഭാഷയിലും രൂപത്തിലുംവേണം സുവിശേഷം പ്രസംഗിക്കുവാൻ. പഴയ നിയമമുൾപ്പെടെ വേദപുസ്തകത്തിൽ ഉപയോഗിച്ചിട്ടുള്ള ശൈലികൾ പലതും ഇപ്പോഴത്തെ സാധാരണ മനുഷ്യർക്ക് നിരർത്ഥകവും അപ്രസക്തവുമായി തോന്നാം. അതു മനസ്സിലാക്കാതെ വേദപുസ്തക വാക്യങ്ങളും ആശയങ്ങളും അതേപടി ഉദ്ധരിച്ചതുകൊണ്ടുമാത്രം സുവിശേഷപ്രസംഗമാകുകയില്ല. പ്രസംഗകനു പരിചിതമായ വേദശാസ്ത്രതത്വങ്ങൾ ശ്രോതാക്കളുടെ മുമ്പിൽ നിരത്തിവച്ചതുകൊണ്ടും ഫലമുണ്ടാകുകയില്ല, സാധാരണ ജനങ്ങൾ ചോദിക്കുന്ന ചോദ്യങ്ങളും ഉപയോഗിക്കുന്ന ഭാഷയും മനസ്സിലാക്കി അവരുടെ പ്രത്യേക പ്രശ്നങ്ങളെ സ്പർശിക്കത്തക്കവണ്ണം പ്രസംഗിച്ചാൽ മാത്രമേ അവരുടെ ശ്രദ്ധ ആകർഷിക്കുവാൻ കഴിയൂ. ഏതെങ്കിലും ഒരു കാര്യം വേദപുസ്തകത്തിൽ ഉണ്ടെന്നു ചൂണ്ടിക്കാണിച്ചതുകൊണ്ടോ വേദപുസ്തകത്തിന്റെ വെളിച്ചത്തിൽ അതു ശരിയാണെന്ന് സമർത്ഥിച്ചതുകൊണ്ടോ വേദപുസ്തകത്തിലും ക്രിസ്തീയശാസ്ത്രത്തിലും വിശ്വസിക്കാത്തവർക്ക് അതു സ്വീകാര്യമാകണമെന്നില്ല. സാധാരണ ബുദ്ധിക്കും മന:സാക്ഷിക്കും ശ്രദ്ധേയമായ ഒരു സമീപനമാണ് ആവശ്യം. വേദപുസ്തകത്തിന്റെ വിനിയോഗത്തിൽ വളരെ സൂക്ഷ്മത ആവശ്യമുണ്ട്.

മൂന്നാമതായി ശ്രോതാക്കളുടെ ജീവിതരീതിയും അവർ ജീവിക്കുന്ന സാഹചര്യവും അഭിമുഖീകരിക്കുന്ന പലതരത്തിലുള്ള പ്രശ്നങ്ങളും പ്രയാസങ്ങളും അവർക്കു മതപരമായുള്ള സംശയങ്ങളും വിമർശനങ്ങളും എല്ലാം നേരിട്ടറിഞ്ഞിട്ടുള്ള ആളായിരിക്കണം സുവിശേഷപ്രസംഗകൻ. ബുദ്ധിപരമായും സ്വന്ത അനുഭവത്തിന്റെ വെളിച്ചത്തിലും ഈ പ്രശ്നങ്ങൾക്കു പരിഹാരം നിർദ്ദേശിക്കുവാൻ പ്രസംഗകനു കഴിയണം. പ്രസംഗകൻ സർവ്വജ്ഞനായിരിക്കണമെന്നോ സർവ്വജ്ഞത ഭാവിക്കണമെന്നോ അല്ല ഇതിന്റെ അർത്ഥം എന്നാൽ അയാൾ ഒരു വിധത്തിൽ ഒരു 'ലോകമാന്യൻ' ആയിരിക്കണം. എല്ലാ നിലകളിലുമുള്ള ആളുകളോടു അടുത്തിടപെട്ടു ജീവിക്കുന്ന ആളും സാധാരണ ജീവിതത്തിന്റെ പ്രശ്നങ്ങൾക്കു സ്വന്തഅനുഭവത്തിൽ ക്രിസ്തീയ പരിഹാരം കണ്ടെത്തിയിട്ടുള്ള ആളും ആയിരിക്കണം. സുവിശേഷപ്രസംഗകരിൽ പലരും ഈ വിധത്തിലുള്ള ആളുകളല്ലാത്തതുകൊണ്ട് അവരുടെ പ്രസംഗം യാഥാർത്ഥ്യബോധം ഉളവാക്കാൻ പര്യാപ്തമല്ലാത്ത 'പടപ്പേൽ തല്ലലായി' പരിണമിക്കുന്നു. ഒരു നല്ല സുവിശേഷകൻ ജനങ്ങളെ കൂട്ടമായി മാത്രമല്ല വ്യക്തികളായും അഭിമുഖീകരിക്കാൻ സന്നദ്ധതയും സാവകാശവുമുള്ള ആളായിരിക്കണം. കേൾവിക്കാരുടെ ശ്രദ്ധയെ ആകർഷിക്കുകയും വിശ്വാസം ആർജ്ജിക്കുകയും ചെയ്യുന്ന പ്രസംഗകനെ വ്യക്തികൾ സമീപിക്കാതിരിക്കയില്ല. കൂടുതൽ ഫലപ്രദമായ സുവിശേഷവേല വ്യക്തിപരമായിട്ടാണ് നടക്കുന്നതും നടക്കേണ്ടതും. നമ്മുടെ കർത്താവിന്റെ ദൃഷ്ടാന്തംതന്നെ അതിനു മതിയായ തെളിവു നൽകുന്നുണ്ട്.

'ആളത്വത്തിൽകൂടി സത്യം ഗ്രഹിപ്പിക്കുകയാണ് സുവിശേഷ പ്രസംഗം' എന്നു പറഞ്ഞല്ലോ. അങ്ങനെയെങ്കിൽ പ്രസംഗകന്റെ ആളത്വത്തിനും വ്യക്തി മാഹാത്മ്യത്തിനും അപ്രധാനമല്ലാത്ത ഒരു സ്ഥാനമുണ്ട്. പ്രസംഗത്തിന്റെ വിലയും ശക്തിയും അധികമായി ആശ്രയിച്ചിരിക്കുന്നത് അതിന്റെ വാചാലതയിലോ പാണ്ഡിത്യത്തിലോ അല്ല, അദ്ദേഹമാണ് പ്രസംഗിക്കുന്നത് എന്നതിലാണ്. ശ്രോതാക്കളുടെ സ്നേഹവും ആദരവും വിശ്വാസവും ആർജ്ജിക്കുവാൻ തക്ക ഒരു ജീവിതം പ്രസംഗകനുണ്ടായിരിക്കണം. പ്രസംഗകൻ ഒരു വ്യർത്ഥവാക്കുപോലും പറയുകയില്ല എന്നുള്ള ധാരണ പ്രസംഗത്തിന് ആവശ്യമായ അന്ത

# ക്രൈസ്തവ സാഹിത്യത്തിൻെറ വെല്ലുവിളി

കെ. വി. മാമ്മൻ.

II

ഏഷ്യയിലെപ്പോലെ ആഫ്റിക്കയിലെ സഭകളും നേതാക്കന്മാരും ലിററച്ചർ പ്രവർത്തനത്തിനു് ആളുകളെ പരിശീലിപ്പിക്കേണ്ടതിൻെറ പ്രാധാന്യം മനസ്സിലാക്കുന്നുണ്ടു്. ഒരു ട്രെയിനിംഗ്സെൻറർ ഇതിനകം ആഫ്റിക്കയിൽ ആരംഭിച്ചുകഴിഞ്ഞു. അതിനും പുറമേ മൂന്നുനാലു മാസം നീണ്ടുനിൽക്കുന്ന കോഴ്സുകളും എഴുത്തുകാർക്കുവേണ്ടി പലസ്ഥലങ്ങളിലും നടത്തപ്പെടുന്നു. തെക്കും തെക്കുകിഴക്കുമുള്ള ഏഷ്യൻ രാജ്യങ്ങളിലെ ക്രിസ്ത്യാനികളും വിവിധതരത്തിലുള്ള ക്രൈസ്തവ സാഹിത്യപ്രവർത്തനത്തെപ്പററി പുതിയ വീക്ഷണമുള്ളവരായി മുന്നോട്ടു വരുന്നുണ്ടു്. പ്രധാന സ്ഥലങ്ങളിൽ പുസ്തകശാല തുറക്കുന്നുണ്ടു്. ഹോങ്കോംഗിൽ നിന്നും, ദക്ഷിണേഷ്യയിൽ ചിതറിപ്പിക്കുന്ന ചൈനാക്കാർക്കു് പുസ്തകവിതരണം നടത്തിവരുന്നു.

പശ്ചിമപാക്കിസ്ഥാനിലെ ലിററസി ഹൗസിൽ വലിയ പുരോഗതി ദൃശ്യമാണു്. വേദശാസ്ത്രസംബന്ധമായ ഗ്രന്ഥങ്ങളുടെ മുദ്രണത്തിൽ ഇൻഡോനേഷ്യ വളരെ മുന്നിലാണു്. ഫിലിപ്പൈൻസിലെ സഭാവിഭാഗങ്ങൾ എല്ലാംതന്നെ ആയിരക്കണക്കിനു പുസ്തകങ്ങൾ അച്ചടിച്ചിറക്കുന്നു.

കൊറിയായിലെ ലിററസിലൈബ്രറികളിൽ പുതുതായിവായിക്കാൻ പഠിച്ചവർക്കു വേണ്ടിയുള്ള പുസ്തകങ്ങളും ആയിരക്കണക്കിനാളുകൾ ഉപയോഗിച്ചുവരുന്നു. ഇൻഡ്യയിലെ ക്രൈസ്തവ സാഹിത്യപ്രചരണം വിജയിക്കണമെങ്കിൽ ഓരോ ക്രിസ്ത്യാനിയും അതിനുവേണ്ട സഹായം ചെയ്തേ തീരൂ. ഇക്കാര്യം ഗൗരവപൂർവ്വം പ്രാർത്ഥനയിൽ ഉണ്ടെങ്കിലേ സാധിക്കുകയുള്ളു. യോഗ്യന്മാരായ സ്ത്രീപുരുഷന്മാരെ ഈ തുറയിൽ പരിശീലിപ്പിക്കണം. സർവ്വോപരി ക്രൈസ്തവ പ്രസിദ്ധീകരണങ്ങൾ വായിക്കുന്ന ശീലം ക്രിസ്ത്യാനികൾ വളർത്തിയെടുക്കണം. സുവിശേഷപാരായണവും മററു സൽഗ്രന്ഥവായനയും നമ്മുടെ ക്രിസ്തീയ ജീവിതത്തെ പരിപോഷിപ്പിക്കുമെന്നും ഉന്നതമായ ഒരു നിലവാരത്തിൽ എത്തിക്കുമെന്നുമുള്ളതിനു് രണ്ടു പക്ഷമില്ല.

കേരളത്തിലെ ക്രൈസ്തവ സഭാവിഭാഗങ്ങൾ പൊതുവേ സാഹിത്യപ്രവർത്തനത്തിലും പുസ്തകപ്രസിദ്ധീകരണങ്ങളിലും നൂററാണ്ടുകളായി വളരെ പിന്നിലാണു്. ഇന്നും ആ തുറയിൽ വലിയ പുരോഗതിയൊന്നും ഉണ്ടായിട്ടില്ല. ഇൻഡ്യയിലെ പ്രോട്ടസ്റ്റൻറു സഭാവിഭാഗങ്ങളുടെ ദീർഘവീക്ഷണം മൂലം രൂപമെടുത്ത ക്രിസ്ത്യൻ ലിററച്ചർ സൊസൈററിയും വിവിധ ഭാഷകളിലുള്ള അതിൻെറ ശാഖാ പ്രവർത്തനങ്ങളും, എൻ സി.സി. യുടെ സഹായസഹകരണങ്ങളും എടുത്തു പറയേണ്ട കാര്യങ്ങളാണു്.

മലങ്കര ഓർത്തഡോക്സു സഭ ലിററച്ചർ പ്രസദ്ധീകരണത്തിൽ മററെല്ലാ സഭകളേക്കാളും പിന്നിൽ നിൽക്കുന്നതേയുള്ളു. സഭയിലെ കലഹങ്ങളും സുറിയാനി സഭാംഗങ്ങളുടെ പൊതുവേയുള്ള അവഗണനയും അലസതയും മൂലം പ്രസിദ്ധീകരണം തുടങ്ങിയ പല പ്രയോജനകരമായ തുറകളിലും ഇത്രയും കാലം പ്രവർത്തിക്കുന്നതിനു കഴിഞ്ഞില്ലെന്നുള്ളതാണു് പരമാർത്ഥം. സ്വന്തമായുള്ള വേദപുസ്തകമോ വ്യാഖ്യാനങ്ങളോ സഭാവിശ്വാസഗ്രന്ഥങ്ങളോ ഏകീകൃതമായുള്ള നമസ്കാരക്രമങ്ങളോ വേണ്ടപോലെ പ്രസിദ്ധീകരിക്കാൻ കഴിഞ്ഞില്ലെന്നുള്ള കാര്യം സഭാംഗങ്ങളെ ഇരുത്തിച്ചിന്തിപ്പിക്കേണ്ടതാണു്. പുസ്തകങ്ങൾ രചിക്കുന്നതിനും, തർജ്ജമ ചെയ്യുന്നതിനും കഴിവുള്ളവർ സഭയിലുണ്ടു്. എന്നാൽ അവരെ പ്രോത്സാഹിപ്പിക്കുന്നതിനോ പുസ്തകങ്ങൾ വാങ്ങിവായിക്കുന്നതിനോ ഉള്ള ഒരു പ്രവണത ആളുകളിൽ കാണുന്നില്ല. ക്രിസ്തുമതത്തിൻെറ തന്നെ നിലനില്പിനെ ചോദ്യം ചെയ്യുന്ന നവംനവങ്ങളായ പ്രത്യയശാസ്ത്രങ്ങളുടെ സംഘട്ടനങ്ങൾ നേരിടുന്നതിനു ക്രൈസ്തവസഭയ്ക്കു കഴിയുന്നില്ല. പുസ്തകങ്ങൾ മുഖേന മാത്രമേ ഈ സമരരംഗത്തു പൊരുതുവാൻ കഴിയുകയുള്ളു. മതപരമായ കാര്യങ്ങൾ വായിക്കാതിരിക്കുകയും മതവിരുദ്ധ കാര്യങ്ങൾ അനുദിനം വായിക്കുകയും ചെയ്യുന്നവരുടെ മനസ്സുകളിൽ വരുന്ന മാററങ്ങൾ അനല്പമായിരിക്കും. ബുദ്ധിപരമായും വിദ്യാഭ്യാസപരമായും ഉയർന്ന ഒരു ജനതയ്ക്കു് അതിനനുസരണമായ പുസ്തകങ്ങൾ നൽകാത്തപക്ഷം വളരെയധികം അപകടങ്ങൾ ഉണ്ടാകാൻ വഴിയുണ്ടു്.

പുസ്തകങ്ങൾ രചിക്കുന്നതിനും അവ പരിശോധിക്കുന്നതിനും മുദ്രണം ചെയ്തുവിതരണംചെയ്യുന്നതിനുമുള്ള സജ്ജീകരണങ്ങൾ ഉടനടി ഉണ്ടാക്കേണ്ടിയിരിക്കുന്നു. ഓരോ ഇടവകയും അതിൻെറ ബജററിൽ പുസ്തകങ്ങൾക്കുവേണ്ടി ഒരു തുക കൊള്ളിക്കുന്നപക്ഷം പ്രസിദ്ധപ്പെടുത്തുന്ന പുസ്തകങ്ങൾ ഉടനടി വിററഴിക്കുന്നതിനും അതതു സ്ഥലങ്ങളിലെ ഇടവകലൈബ്രറി മൂലം വായന വ്യാപകമായി നടത്തുന്നതിനും സാധിക്കും. ഇപ്രകാരം പ്രവർത്തിക്കുന്നതിനുള്ള ഒരു പദ്ധതി സഭാകേന്ദ്രത്തിൻെറ പരിഗണനയിൽ ഉണ്ടെന്നറിയുന്നു. അതു് വിജയിപ്പിക്കുന്നതിനുള്ള ചുമതല എല്ലാ ഇടവകകൾക്കും സഭാംഗങ്ങൾക്കും ഉണ്ടു്. ഈ തുറയിലുള്ള പ്രവർത്തനത്തെ ഒരു വെല്ലുവിളിയായി അഭിമുഖീകരിക്കുമെങ്കിൽ വിജയം സുനിശ്ചിതമാണു്.

---

രിക്ഷവും ശ്രോതാക്കളുടെ സഹകരണവും സംജാതമാക്കും. സുവിശേഷപ്രസംഗത്തിൻെറ വിജയത്തിനു് ഇതു് ഒഴിച്ചുകൂടാത്തതാണു്. നമ്മുടെ കർത്താവു ചെയ്ത സുവിശേഷപ്രസംഗങ്ങളിൽ തൻെറ ആളത്വം എത്ര സർവ്വപ്രധാനമായ ഒരു ഘടകമായിരുന്നുവോ, അതേ രീതിയിൽ തന്നേ എളിയ തോതിലെങ്കിലും എല്ലാ സുവിശേഷപ്രസംഗകരുടെയും വ്യക്തി മാഹാത്മ്യം പ്രസംഗത്തിൻെറ ശക്തിക്കും പ്രയോജനത്തിനും നിദാനമായിരിക്കും. സുവിശേഷം പ്രസംഗിക്ക എന്നതു് സഭയുടെ ഭാരിച്ച കർത്തവ്യമാണു്. അതു മൂന്നാംതരക്കാരായ വ്യക്തികളുടെ വിഹാരരംഗമായി പരിണമിക്കാൻ അനുവദിക്കരുതു്. പരിശീലനവും പക്വതയും പ്രതിഷ്ഠയുമുള്ളവരെ അതിനായി തെരഞ്ഞെടുത്തു് നിയോഗിക്കണം. അങ്ങനെ സുവിശേഷവേലയെ ഇപ്പോഴത്തെ പരിഹാസ്യനിലയിൽ നിന്നുദ്ധരിച്ചു് കൂടുതൽ സജീവമാക്കണം. സഭയുടെയും സഭാംഗങ്ങളുടെയും പ്രാർത്ഥനയ്ക്കു് ഇതു വിഷയമാകട്ടെ.

Reg. No. 2568 Licence No. 486

ചർച്ച് വീക്ക്ലി

# THE LIGHT GETS THROUGH

The Rev. John Garrett

*(Rev. John Garrett is the principal of Camden Congregational Theological College, Sydney, and former Director of the Information Department of World Council of Churches)*

There was a church in Corinth in the middle of the First Century where people met for worship, became inspired, and indulged in excited noise. Paul, who was troubled about them, told them that their scat singing and nonsense syllables obscured the Light of the world from other people.

"If I don't know the meaning of the sound the speaker makes," he wrote to them, "his words will be gibberish to me, and mine to him." He made the same point about their prayers: "Your prayer of thanksgiving may be all that could be desired, but it is no help to the other man."

One of the acute problems before the Assembly of the World Council of Churches at New Delhi in late 1961 must be the failure of many churches to make sounds that have meaning for outsiders. Many of us are carrying on earnest conversations in pulpit and committee language. We all believe in translating the Scriptures into Urdu and Hottentot But we ourselves need to be translated into the languages of Main Street, sports page and village water pump.

Newspaper men are familiar with this problem. After a church meeting they scratch their heads and puzzle over what they have taken down One church leader has said "We must proclaim redemption." Another has told his approving friends: "Man must be transformed by a living confrontation between the Evangel and his own existential predicament." There has also been a much-applauded speech containing the sentence "We are all familiar with the series of remarkable ecumenical pronouncements on this issue, from Lake Mohonk, through Willingen to Bad Boll".

It is very close to what Paul deplored when he said, "I don't know the meaning of the sound the speaker makes". No wonder the newspaper man says, "I ask myself what all this is going to mean to the Kansas City milkman".

The jargon of theologians and committees is out of tune with the tastes, interests and daily life of the majority of the world's population. Most people are simply not interested. They are not abstract thinkers They work with their hands, operate machines and ply tools They prefer pictures and stories to general ideas. They feel intimidated by words like "confrontation", totally mystified (except in financial deals) by words like "redemption", hilarious at the thought that Lake Mohonk is a pronouncement.

It seems unlikely that anything done at New Delhi to get into living touch with Islam, Buddhism, Hinduism and other world religions will go far unless it is understood that the world has changed rapidly through the march of science, engineering and mass communications. Within our century, people who are newly taught to read and write, in Africa, Asia and Latin America, will be engaged in industry and large-scale agriculture on the Western pattern. Very few of them will want to read the Bible. Fewer will come to hear individual preachers. They will have television and vernacular illustrated papers in their own style and national pattern. Why go out to a Christian church when you have a more diverting world to hold your interest at home.

Pictures, speech and stories mean more to most of the world's population than print. When we go into print it should more often be in story form, evocative, simple. The parables of Jesus are an object lesson in what could be done in new ways today if we were trying to communicate. The message remains the same; it is no myth. But it must be told, this story of God's deed, with imagination. The dull, self-absorbed talk of scribes and temple secretaries is far removed from the vivid realities of the Bible The trouble with many Christians is that they want, in their hearts, to be like the scribes, when Jesus told them to be like little children.

At New Delhi there should be a disturbing question hanging over the whole work of the Church when we look at it in this way. Why are we pouring so many thousands of dollars into schools and hospitals in the non-wstern world? Most of them will almost certainly be taken over by governments In others it will become impossible any longer to put the Christian faith at the centre. Large institutions run by Western missionaries look suspiciously like packaging for Western civilisation and for Christianity. The tendency of the local population is to accept the packaging, and to reject the contents once the container has been thoroughly unwrapped and laid aside for the future use of the consumer.

In the modern world many of the institutions should be sold to governments and welfare groups as time goes by. A great part of this money could then be re-directed to such new kinds of projects as television, film, radio and illustrated magazines. The aim should be to devise a united Christian strategy in all parts of the world to reach city and country publications

Moving pictures, should be made by nationals for their own nationals, at the highest artistic and technical standards Missionary television, in both East and West, should advance with radio. The churches should acquire and operate more transmitters. They should be investing huge sums in the training of local production teams to take drama, interview, news and documentary programmes to broadcasters who want high quality material for vacant spaces in their schedules.

For this work, and for Christian journalism, there should be centrally-placed training facilities in each continent. From the centres, ideas

(continued on page 7)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam